# THE CHURCH WEEKLY

| Vol. VI | SUNDAY 18th MAY 1952 | PRICE 2 ANNAS PER COPY | NO. 18 |
|---|---|---|---|


## GOD'S WAY OF MEETING EVIL

BY THE REV. WILLIAM STEWART, NAGPUR.

Eph. 4:32—And be ye kind one to another, tender hearted, forgiving each other, even as God also in Christ forgave you.

Very soon after news came of the recent Assam earthquake, we also heard that the Government of Pakistan was sending rice to help the destitute there. We welcomed this news with deep thankfulness, for it showed that in face of calamity men know that they belonged to each other, of whatever nation or creed they might be. Perhaps this is why God did not make this an easy world to live in, for when everything goes smoothly men easily grow selfish and heartless. In face of great trials and disasters we learn that we need one another. We reach out for a helping hand and we learn to give a helping hand, for we learn that we belong together.

The tragic thing is that we do not stay together, Instead men exhaust their energies in mounting guard against one another, Sadly enough this happens even while disaster should be driving us together. There is other news from Assam, news of fierce men with guns in their hands who have taken to the hills to disrupt society and spread fear for their own purposes, and news of bands of police tracking them down. There is other news of Pakistan and India besides the gift of rice, news of recriminations and of national wealth used up to keep armies to watch each other across the borders. There is other news in times of famine besides that of food sent for the hungry, news of cruel greedy men who use their brothers' hunger to demand high prices and line their own pockets. There is news of an iron curtain in Europe, of racial hatreds in South Africa, of war in Korea, of strikes and lockouts wrecking industry. Men long for true prosperity, for victory overy difficulties, but they waste their energies in enmity.

The trouble is that men have grown a habit of looking on others as enemies or at least as strangers who do not belong to the same family. A speaker at a recent conference in Bombay reminded us of the slogan of the nationalist movement in Ireland, to Irish words meaning "Ourselves Alone", and the world over men seem to make these words their motto, The world over men stand guard over their own rights and claims, looking on others as people to be outwitted or ignored, Instead of seeing these others as people, we label them by their class, their profession or their nationality. We count their crimes brood over their mistakes and recount their misdeeds in conversation and in newspaper. This separateness and enmity is the folly that destroys. It destroys. for God made us of one blood, made us to belong together and the failure of one affects us all. We are passengers together in one ship, and if the ship springs a leak, it is the concern of all, not just of the person through whose folly the damage was done. We are together in one house where fire has broken out, and our folly is that of the man who would shut himself in his own room instead of joining those who fight the blaze. We belong to mankind and the sin and the suffering of mankind involves us all. "No man is an island apart by himself. Every man is part of the continent, a part of the main," so said the poet, and how deeply he spoke the truth. To denounce, to ignore, to stand aside like the Pharisee is a kind of madness. We belong together. The world is in danger from its divisions and the call to each one is to share in the burden and labour for the healing.

It is in such a world that we see in Jesus God's answer to man's sin. There is the old story which says the angels advised God to answer by launching a thunderbolt to wipe the wicked off the earth; but the Gospel tells how different is His way. For He. against whom men had offended, came not to condemn or destroy, but to rescue and to heal, which is a costly thing. Jesus came and was not ashamed to call us brothren. He came to share, to be onr who belonged. One day they dragged before Him a woman taken in her guilt. They stood around her, pointed the finger and denounced, they condemned from outside as if this was one who did not belong. But Jesus stooped down and wrote with His finger on the ground. He was sharing the shame of it all; sharing her shame, for this was His sister! sharing their shame for these heartless men were His brothers. And because He shared, He carried the shame and He healed It was the the same all the way; even when men nailed Him to the cross He still remembered they were His brothers and He prayed for them there bearing ther guilt and shame. Fearful indeed is the world's sin and sorrow. vast beyond our bearing, but thanks be to God, He entered in to bear it with us and for us, taking the guilt and shame as His own.

Desperate tides of a whole great
world's anguish
Forced through the channels of
a single heart.

This is the Gospel of our hope and healing, that He came not to con

# അമ്മയും മകനും

(അലക്സ്)

## അദ്ധ്യായം പതിനൊന്നു്

മദ്ധ്യവേനൽ അവധി തീരുന്നതിനു മുമ്പായിത്തന്നെ ലീലയുടെ പരീക്ഷാഫലം അറിഞ്ഞു. അവൾ സർവ്വകലാശാലയിലെ അക്കൊല്ലത്തെ പരീക്ഷയിൽ ഒന്നാം ക്ലാസ്സിൽ ഒന്നാമതായി പാസ്സാകുകയുണ്ടായി. അതുമൂലം മദ്രാസ് മെഡിക്കൽ കോളജിൽ പ്രവേശനത്തിന് അവൾക്കു വലിയ പ്രയാസമുണ്ടായില്ല. വലിയ ശുപാർശകളൊന്നും കൂടാതെ തന്നെ അവളുടെ കോളജ്ജുപ്രിൻസിപ്പലിന്റെ സ്വഭാവ സർട്ടിഫിക്കറ്റു കൊണ്ടു മാത്രം അവൾക്ക് അവിടെ പ്രവേശനം ലഭിക്കുകയുണ്ടായി. മദ്രാസിലേക്കു പോകുന്നതിനു വേണ്ടി അവൾ വേണ്ട ഒരുക്കങ്ങൾ ചെയ്തു തുടങ്ങി.

രാജന്റെ ജ്വരം ഭേദമായെങ്കിലും അവനെ അടുത്തിരുന്നു ശുശ്രൂഷിക്കുന്നതിന് ഒരാളിന്റെ സാന്നിദ്ധ്യം അപ്പോഴും അത്യാവശ്യമായിരുന്നു. മേരിയുടെ ശുശ്രൂഷയും സാന്നിദ്ധ്യവും മാത്രമായിരുന്നു രാജന്റെ സുഖക്കേടു ഭേദമാകുന്നതിനു ഡോക്ടരുടെ മരുന്നിനെക്കാൾ കൂടുതലായി സഹായിച്ചതു്. അതുകൊണ്ടു ലീലയുടെകൂടെ മദ്രാസിലേക്കു ആരാണു പോകുന്നതെന്നുള്ളതു് ഒരു വലിയ പ്രശ്നമായ ത്തീർന്നു. പതിനേഴു കഴിഞ്ഞ സൗന്ദര്യധാമമായ ഒരു യുവതിയെ തനിയെ മദ്രാസിലേക്ക് അയയ്ക്കുന്നതു് അത്ര ബുദ്ധിപൂർവ്വകമല്ലെന്നു പലരും അഭിപ്രായപ്പെടുകയുണ്ടായി. രാജനെ തനിയെ വിട്ടിട്ടു ലീലയുടെ കൂടെ പോകുന്നതിനു മേരിക്കു സാദ്ധ്യവുമല്ലായിരുന്നു. മെഡിക്കൽ കോളജിലെ വിദ്യാഭ്യാസം തന്നെ വേണ്ടെന്നു വച്ചാൽ എന്താണെന്നു് മേരി ആലോചിക്കുകയുണ്ടായി. ആ അവസരത്തിലാണു രാജനു് ഒരു പുതിയ ആശയം തോന്നിയതു്. ആലുവായിൽ ചെന്നു തീവണ്ടിയിൽ സ്ത്രീകൾക്കുള്ള മുറിയിൽ കയറി ഇരുന്നാൽ മാത്രം മതിയെന്നും, അടുത്ത ദിവസം നേരം വെളുക്കുമ്പോൾ മദ്രാസിൽ ചെല്ലുമെന്നും, ബാബുവിനു മുൻകൂട്ടി എഴുതുകയാണെങ്കിൽ, സമയത്തു സ്റ്റേഷനിൽ വന്നു സ്വീകരിച്ചു കോളജ്ജുവകയായുള്ള വനിതാഹോസ്റ്റലിൽ കൊണ്ടുചെന്നാക്കുമെന്നും അവൻ അഭിപ്രായപ്പെട്ടു. ആ അഭിപ്രായത്തോടു ലീല ആദ്യം യോജിച്ചില്ലെങ്കിലും, മറ്റു യാതൊരു പോംവഴിയുമില്ലതിരുന്നതിനാൽ, അവസാനം അതിനു സമ്മതിക്കുകതന്നെ ചെയ്തു. രാജൻ തന്നെ ഉടൻ വിവരമെല്ലാം കാണിച്ചു ബാബുവിനു് എഴുതുകയുണ്ടായി. ഒരാഴ്ച കഴിഞ്ഞതോടുകൂടെ ബാബുവിന്റെ മറുപടിയും വന്നു. ലീലയെ സ്റ്റേഷനിൽ ചെന്നു സ്വീകരിക്കുന്നതു വളരെ സന്തോഷമാണെന്നും, ലീല ചെല്ലുന്ന തീയതി അറിയിച്ചാൽ മെഡിക്കൽ കോളജിൽ തന്നെ പഠിക്കുന്ന ബാബുവിന്റെ സഹോദരി അമ്മുവിനോടുകൂടെ ചെന്നു കണ്ടുകൊള്ളാമെന്നും മറ്റുമായിരുന്നു കത്തിലെ വിവരങ്ങൾ. പക്ഷെ ഈ സന്തോഷമെല്ലാം രാജനും മേരിക്കും ഒരുപകാരം ചെയ്യുവാൻ അവസരം കിട്ടിയതിലല്ലാതെ മറ്റൊന്നെങ്കിലും ആയിരിക്കുകയില്ലെന്നു ലീല ശരിയായി ചിന്തിച്ചു. പക്ഷേ അവൾ ആ സംശയം അവളുടെ ഹൃദയത്തിൽ നിക്ഷേപിച്ചതു മാത്രമേയുള്ളു.

അവളുടെ യാത്രയ്ക്കുള്ള ദിവസമായി. മേരിയുടെ സഹായത്തോടുകൂടെ ലീല വേണ്ട ഒരുക്കങ്ങൾ എല്ലാം ചെയ്തു. ആ ദിവസം പ്രഭാതത്തോടുകൂടെ മേരിയുടെ ഹൃദയം അസാധാരണമായി ഭാരപ്പെട്ടു. യാതൊന്നിലും അവൾക്ക് ഉത്സാഹം തോന്നിയില്ല. രാജനു് അവന്റെ മുറിയിൽ കുറേശ്ശെ എഴുന്നേറ്റു നടക്കാമായിരുന്നു. "എന്റെ കൊച്ചുലേഡീഡോക്ടർ വലിയ ഡാക്ടറാകാൻ പോകയല്ലേ", എന്നവൻ പറഞ്ഞുകൊണ്ടു ലീലയുടെ ഒരുക്കങ്ങൾ എന്തുമാത്രമായെന്നു് അന്വേഷിച്ചുകൊണ്ടിരുന്നു. ലീലയുടെ ഹൃദയവും അത്യധികമായി ഭാരപ്പെട്ടു. ആ അമ്മയും മകളും ജീവിതത്തിൽ ആദ്യമായിട്ടായിരുന്നു കുറെ നാളത്തേക്കെങ്കിലും

---

demn but to carry, to carry it on to redemption,

But it does not end there, for to receive this marvellous grace is to have laid on us a great obligation to share in it. This is the calling of the Church which He has redeemed, to be the minister of reconciliation in this torn, divided world. We live by His grace, but we cannot receive it selfishly. If we would receive it He bids us come leading our brothers by the hand. There are times when people complain that the instructions of Jesus are too general for us to know just what we are to do. But in this matter His instructions are clear and precise, and very bluntly He tells us that all the love and forgiveness that is in the heart of God cannot reach us if we remain unforgiving. There is no escaping that statement which He enshrined in that frightening petition He taught us to pray: "Forgive us our trespasses, as we forgive those that trespass against us." And even there He does not stop, but teaches us how it is to be done. And first He told us that if we come to worship God but remember that we have offended our brother, our duty is clear—to go first and be reconciled with our brother and then come back to offer God our gift. So long as our meanness, our deception, our unjust anger against our brother are fostering in our heart, destroying our relations with him, so long is that heart sealed off from God/our worship empty words. Utterly simple and direct is this call of our Master and if we let our silly pride hold us back from the humble making of amends then we are far from Him. Yet this also is not all, for He has His command also for the time when the offence is the other way—for the time when we have Peter's problem of how often we are to forgive the brother who has offended. And there too it is on us that the initiative lies, not to wait in self-righteous isolation till the brother comes to us but to "go to him, show him the fault between thee and him *alone*." Other things may follow, but this step is clear, not to ignore a fault, but also not to condemn, but to prove we are right,—but for one purpose only, "to gain a brother." How rarely indeed will the fault be all on one side, but even if it is, our call is to gain that brother. He belongs.

And did not the Master himself show us how this might be done, when on that night in the Upper room they were divided, each standing on his pride? Jesus showed them their fault, but it was by taking the burden of it on Himself, for He knelt down to do the service they had refused and washed their feet. Men are still offending, the world is still divided, but He who came to heal would have His people also be healers:

"Be ye kind one to another, tender hearted, forgiving each other, even as God also in Christ forgave you."

വേർപെട്ടു താമസിക്കുവാൻ ആരംഭി ക്കുന്നതു്. ഒരു കൂലിക്കാരനെക്കൊണ്ടു പെട്ടി എടുപ്പിച്ചു ലീല യാത്രയ്ക്കൊരു ങ്ങി. രാജൻെറ മുറിയിൽ കയറി യാത്ര ചോദിച്ചു.

"ചേട്ടാ, ഞാൻ പോയിവരട്ടെ. ചേ ട്ടൻ പത്ഥ്യപ്പിഴ ഒന്നും കാണിക്കല്ലെ. നല്ലതുപോലെ സുഖമായിട്ടു്, ആഫീ സിൽ പോയാൽ മതി."

"എൻെറ കൊച്ചു ലേഡീഡാക്ടർ, പോയിവരണം" രാജൻ ലീലയുടെ കൈക്കു പിടിച്ചുകൊണ്ടു പറഞ്ഞു. "നീ ഇൻറർമീഡിയററു പരീക്ഷയ്ക്കു പാസ്സാ യതുപോലെ പാസ്സായിവരണം കേട്ടോ!"

മേരിയും ലീലയുടെകൂടെ ബസ്സ്റ്റാ ൻഡുവരെ പോകാമെന്നാണു നിശ്ച യിച്ചതു്. അതുകൊണ്ടു മേരി ലീല യോടൊന്നിച്ചു ബസ്സ്റ്റാൻഡിലേക്കു നടന്നു. ആ അമ്മയും മകളും യാതൊ ന്നും സംസാരിച്ചില്ല. സംസാരിക്കുന്ന തിൽ കൂടുതൽ അവരുടെ ഹൃദയം ആ ശയവിനിമയം ചെയ്തുകൊണ്ടിരുന്നു.

ലീലയുടെ കാര്യം മേരി ഡ്രൈവ റോടു പ്രത്യേകം പറഞ്ഞു ശട്ടം കെട്ടുകയുണ്ടായി. അതുപോലെ തന്നെ വണ്ടിയിലുണ്ടായിരുന്ന മററു സ്ത്രീകളോടും ലീലയെ നോക്കിക്കൊള്ള ണമെന്നു പറഞ്ഞു. വണ്ടി വിട്ടപ്പോൾ ഒരു കോളജ് വിദ്യാർത്ഥിനിയെങ്കി ലും ലീല കരഞ്ഞുപോയി. മേരിയു ടെ കണ്ണുകൾ നിറഞ്ഞെങ്കിലും, അ വൾ യാതൊരു ഭാവഭേദവും പ്രകടി പ്പിച്ചില്ല. പക്ഷേ അവൾ വീട്ടിൽവ ന്നു് കട്ടിലിൽ കിടന്നു് വിങ്ങിവിങ്ങി കരയുകയുണ്ടായി.

"എന്താ, അമ്മ ഇങ്ങനെ കരയുന്ന തു്. ലീല ഒരു കൊച്ചുകുഞ്ഞൊന്നുമാണോ അണോ" പ്രായംവന്ന ഒരു പെണ്ണ ല്ലേ. അവൾക്കു ഒരു കുഴപ്പവും വരികി ല്ലമ്മെ."

അന്നു പകലും രാത്രിയും മേരി അ വളുടെ മുറിയിൽ തന്നെയിരുന്നു ലീല യെ കാത്തുകൊള്ളണമെന്നു ജഗദ്നി യന്താവിനോടു പ്രാർത്ഥിക്കുകയായിരു ന്നു.

ലീല കയറിയിരുന്ന ബസ്സിനു് വ ഴിക്കുവച്ചു ഏതോ കേടു വന്നതിനാൽ അതു തീവണ്ടിയുടെ സമയത്തു ആലു വായിൽ എത്തിച്ചേർന്നില്ല. അതുമൂ ലം ലീല ആലുവായിൽ ചെന്നുചേർ ന്നപ്പോൾ അവൾക്കു കയറേണ്ടിയി രുന്ന എക്സ്പ്രസ്സ്തീവണ്ടി പൊയ്ക്ക ഴിഞ്ഞിരുന്നു. അനന്തരകരണീയം എ ന്തെന്നറിയാതെ അവൾ കുഴങ്ങി. മ ററു ചില യാത്രക്കാരുടെ അഭിപ്രായ പ്രകാരം അന്നു വൈകിട്ടത്തെ പാസ ഞ്ചർ തീവണ്ടിയിൽ കയറാമെന്നും അ

തു അടുത്ത ദിവസം വൈകിട്ടു മദ്രാസി ൽ എത്തുമെന്നും ഉടൻതന്നെ ലീലയ്ക്കു നേരിട്ടു ഹോസ്റ്റലിലേക്കു പോകാമെ ന്നും അവൾ നിശ്ചയിച്ചു. തീവണ്ടി യിൽ യാത്രചെയ്യുവാൻ അവളുടെകൂ ടെ ബസ്സിലുണ്ടായിരുന്ന ചില സ്ത്രീക ൾ ഉണ്ടായിരുന്നതിനാൽ ലീല അത്ര മാത്രം വിഷമിച്ചില്ല. സന്ധ്യയ്ക്കുള്ള പാസഞ്ചർവണ്ടിയിൽ സ്ത്രീയ്ക്കുള്ള സ്ഥലത്തു അവളും മററു സ്ത്രീകളും ക യറി. കൂടെയുണ്ടായിരുന്ന ബസ്സിലെ പരിചയക്കാരായ സ്ത്രീകൾ ഇടയ്ക്കി ടെ ഓരോ സ്ഥലങ്ങളിൽ ഇറങ്ങുക കാരണം, നേരം വെളുത്തതോടുകൂടെ അവളുടെ മുറിയിൽ യാതൊരു പരി ചയവുമില്ലാത്ത തമിഴു സംസാരിക്കു ന്ന ചില സ്ത്രീകൾ മാത്രമായിത്തീർ ന്നു. ഓരോ തീവണ്ടി സ്റ്റേഷനുകളിലെ ബഹളങ്ങളും വഴിക്കുള്ള കാഴ്ചകളും കണ്ടു അവൾ സമയം ചെലവഴിച്ചു. സന്ധ്യയോടുകൂടെ വണ്ടി മദ്രാസ് സെൻട്രൽസ്റ്റേഷനിൽ ചെല്ലുകയും ചെയ്തു.

പരിചയമുള്ള ആരെങ്കിലും അവി ടെയുണ്ടായെന്നു് അവൾ ആശവച്ചു പുറത്തു നോക്കി. പ്രത്യേകിച്ചു് അവ ളുടെ ഹൃദയം ബാബുവിനെ കാണുന്ന തിനുവേണ്ടി ഉഴറി. പക്ഷേ എല്ലാവ രും വലിയ ഘോഷത്തിരക്കുള്ളവരാ യി അവിടെ കാണപ്പെട്ടു. ആളുകൾ അങ്ങോട്ടും ഇങ്ങോട്ടും ധൃതിയിൽ ഓ ടുകയും വിളിക്കുകയും ചെയ്തുകൊ ണ്ടിരുന്നു. ആ മനുഷ്യമഹാസമുദ്രത്തി ൽ അതിഭയാനകമായ ഒരു ഏകാന്ത ത അവൾക്കു അനുഭവമായി.

ബാബു രവിലത്തെ എക്സ്പ്രസ്സ് വണ്ടിക്കു സമയത്തിനുമുമ്പായിത്ത ന്നെ അവൻെറ സഹോദരി അമ്മു വിനോടൊന്നിച്ചു വന്നിരുന്നു. പക്ഷേ അതിൽ ലീല ഇല്ലാതിരുന്നതുമൂലം അവളുടെ യാത്ര മാററിവച്ചിരിക്കു മെന്നു ബാബു വിധി കല്പിച്ചു. ബാബു വിൻെറ സ്വീകരണത്തിലുള്ള അസു ഖം കൊണ്ടല്ലെ, ലീലയുടെ യാത്ര മാ ററിവച്ചതെന്നുപോലും നിരാശനായ ആ യുവകാമുകൻ ചിന്തിക്കാതിരുന്നി ല്ല. അവരുടെ ഏതെങ്കിലും ഒരെഴു ത്തു അടുത്തദിവസം കിട്ടുമ്പോൾ വി വരം അറിയാമെന്നുപറഞ്ഞു ബാബു അ വൻെറ സഹോദരിയെ സമാശ്വസി പ്പിക്കുകയുണ്ടായി.

ലീലയുടെ പെട്ടി ഒരു പോർട്ടർ തീവണ്ടിയിൽനിന്നും എടുത്തു താഴെ ഇറക്കിവച്ചു. എന്താണു ചെയ്യേണ്ടതെ ന്നോ, എങ്ങോട്ടേയ്ക്കാണു പോകേ ണ്ടതെന്നോ അറിയാതെ വിഷമിച്ചു ചുററുപാടും നോക്കിയ അവസരത്തി ലാണു "അല്ലാ, ലീലക്കുഞ്ഞു, ആരെ കാത്തു നില്ക്കുകയാ," എന്ന ഒരു ശ ബ്ദം കേട്ടതു്. അവൾ തിരിഞ്ഞു നോക്കിയപ്പോൾ, യാതൊരു പരിചയ വും ഇല്ലാത്ത നാല്പതു വയസ്സു, മതി ക്കുന്ന ലളിതവസ്ത്രധാരിയായ ഒരാൾ ചിരിച്ചുകൊണ്ടു അവളുടെ അടുത്തു നില്ക്കുന്നതാണു് കണ്ടതു്. ഒരു വി ദേശരാജ്യത്തു പച്ച മലയാളം സം സാരിക്കുന്ന ഒരാളെ കണ്ടതോടുകൂടെ ലീലയ്ക്കു സ്വല്പം ആശ്വാസം തോ ന്നി. അവളുടെ വിഷമത്തിൽ സഹാ യിക്കുന്നതിനുദൈവം അയച്ച ഒരാ

ളാണെന്നാണ് അവൾക്കു തോന്നിയതു്.

"ഞാൻ മി. ബാബുവിനെ കാത്തു നിൽക്കുകയാണ്. ബാബുവിന്റെ ആളായിരിക്കും ഇല്ലേ!" അവൾ ജിജ്ഞാസാപൂർവ്വം ചോദിച്ചു.

"അതെയതെ, ലീലക്കുഞ്ഞു് ഇവിടെ ഇറങ്ങുമെന്നു ബാബു എന്നോടു പറഞ്ഞിരുന്നു. കൂടെ ആരുമില്ലേ?" ഏററവും അനുരഞ്ജകസ്വരത്തിൽ അയാൾ പറഞ്ഞു.

"ഇല്ലാ, ഞാൻ മാത്രമെയുള്ളു. ഇന്നു രാവിലത്തെ എക്സ്പ്രസ്സിനു ഞാൻ വരേണ്ടതായിരുന്നു. പക്ഷെ ബസ്സു താമസിച്ച കാരണം അതു കിട്ടിയില്ല. അതുകൊണ്ടു ഈ വണ്ടിക്കു ഇങ്ങു പോന്നു. അതെട്ടെ, ഞാനാണീ ലീലയെന്നു എങ്ങനെ മനസ്സിലാക്കി?" അവൾ ആരാഞ്ഞു.

"അതു ഒരു വിഷമവുമുള്ള കാര്യമല്ലല്ലോ. ബാബു എന്നോടു ആളിന്റെ വിവരമെല്ലാം പറഞ്ഞിരുന്നു. പിന്നെ ആ പെട്ടിയുടെ പുറത്തു പേരെഴുതി വച്ചിട്ടുമുണ്ടല്ലോ."

യഥാർത്ഥത്തിൽ ബാബുവുമായി ഈ മനുഷ്യനു യാതൊരു പരിചയവുമില്ലായിരുന്നു. ബാബു ആരെയും ലീലയെ സ്വീകരിക്കുന്നതിനു ഭരമേൽപ്പിച്ചിട്ടുമില്ലായിരുന്നു. സാധാരണ സന്ധ്യാസമയങ്ങളിലെ വണ്ടികളിൽ വന്നിറങ്ങുന്ന സാധുക്കളായ യാത്രക്കാരെ എന്തെങ്കിലും പറഞ്ഞുമയക്കി വഞ്ചിക്കുന്നതിനും പണം അപഹരിക്കുന്നതിനും കച്ച കെട്ടി ഇറങ്ങിയിരിക്കുന്ന കവർച്ചസംഘത്തിലെ ഒരാൾ മാത്രമായിരുന്നു അയാൾ. പക്ഷെ നിഷ്കളങ്കയായ ലീലയ്ക്കു അതിന്റെ ഗന്ധം പോലും ലഭിച്ചില്ല.

"ലീലക്കുഞ്ഞിനു എങ്ങോട്ടേക്കാണു പോകേണ്ടതു?" ആ മനുഷ്യൻ ചോദിച്ചു.

"എനിക്കു മെഡിക്കൽ കോളജിലെ വനിതാ ഹോസ്റ്റലിലാണു ചെല്ലേണ്ടതു്. പക്ഷെ ബാബുവിന്റെ വീട്ടിൽ ചെന്നിട്ടു പോയാൽ മതിയെന്നാണു വീട്ടിൽനിന്നും പറഞ്ഞിരിക്കുന്നതു്."

"അതെ, ബാബു പ്രത്യേകം പറഞ്ഞിട്ടാണു രാവിലെ പോയതു്. നേരെ അങ്ങോട്ടു കൊണ്ടുചെല്ലണമെന്നു്. ഞാൻ ഒരു ജഡ്ക്കാ ഇടപാടു ചെയ്തു തരാം. കൂലിയൊന്നും ലീലക്കുഞ്ഞു കൊടുക്കേണ്ട. അതെല്ലാം ബാബു തന്നെ കൊടുത്തോളും. ഇവിടെ എല്ലാവരും മററുള്ളവരെ കബളിപ്പിക്കുവാൻ തന്നെ നടക്കുന്നവരാണു്."

ആ മനുഷ്യൻ ഒരു പോർട്ടരെക്കൊണ്ടു ലീലയുടെ പെട്ടി എടുപ്പിച്ചു ഒരു പ്രത്യേക ജഡ്ക്കാക്കാരനെ വിളിച്ചു ലീലയെ അതിൽ കയററി യാത്രയാക്കി. ആ മനുഷ്യനോടു ഏതു രീതിയിലാണു നന്ദി പ്രകടിപ്പിക്കേണ്ടതെന്നു ലീലയ്ക്കു അറിഞ്ഞുകൂടായിരുന്നു. അവൾ വികസിച്ച നയനങ്ങളോടുകൂടെ അയാളെ നോക്കി, കൈ കൂപ്പുക മാത്രം ചെയ്തു.

# യുവജനസമാജവാർഷികം

കോഴഞ്ചേരി മെയ് 11
(സ്വ. പ്ര.)

തുമ്പമൺ ഭദ്രാസനത്തിലെ യുവജനസമാജത്തിന്റെ രണ്ടാണ്ടത്തെ വാർഷികസമ്മേളനം ചാത്തിത്ര സ്കറിയാറിപ്പുള്ളിയങ്കണത്തിൽ മനോഹരമായി നിർമ്മിച്ചിരുന്ന പീലക്സിനോസ് നഗരത്തിൽവച്ചു റവ. ഫാദർ W. B. Madan ന്റെ (Oxford Mission Calcutta) അദ്ധ്യക്ഷതയിൽ സംഘോഷം കൊണ്ടാടി. ചെറിയ മഠത്തിലെ മല്പാനച്ചന്റെ അകാലദേഹവിയോഗത്തെ ഖേദപൂർവ്വം അറിയിച്ചുകൊണ്ടു വന്ദ്യ ദിവ്യശ്രീ പി. ഈ. ദാനിയേൽ റമ്പാൻ സമ്മേളനം ഉൽഘാടനം ചെയ്തു. മല്പാനച്ചന്റെ ചരമത്തിൽ അനുശോചിക്കുന്ന ഒരു പ്രമേയം സഭ എഴുന്നേററുനിന്നു പാസ്സാക്കി.

ക്രൈസ്തവർ വിശ്വാസ്യതയോടുകൂടി അന്യർക്കു മാർഗ്ഗദർശിത്വം കൊടുത്തു നക്ഷത്രങ്ങളെപ്പോലെ ശോഭിക്കണമെന്നു അദ്ധ്യക്ഷൻ ഉൽബോധിപ്പിച്ചു. ആത്മീയപുനരുദ്ധാരണകമ്മിററിയുടെ ദശവത്സരപദ്ധതിയെപ്പററിയും മററും റവ. ഫാദർ കെ. പീലിപ്പോസ് വിജ്ഞാനപ്രദമായ ഒരു പ്രസംഗം ചെയ്തു. തുടർന്നു റവ. ഫാദർ റി. എസ്സ. ഏബ്രഹാം കോർഎപ്പിസ്ക്കോപ്പാ, മാത്യു മുഖഞ്ഞേലോടി എന്നിവരുടെ പ്രസംഗങ്ങളും കുട്ടികളുടെ വിവിധകലാപ്രകടനങ്ങളും നടന്നു. യുവജനസമാജ പ്രതിനിധികൾക്കു വഞ്ചിത്രപ്പള്ളിയിൽനിന്നും വിഭവസമൃദ്ധമായ ഒരു ചായസൽക്കാരം നൽകപ്പെട്ടു. പന്തലിന്റെ ഉപകരണങ്ങൾ കൊടുത്ത പാസ്റ്റർ കെ. ഇ. ഏബ്രഹാമും, ചില മാർത്തോമ്മാസഹോദരങ്ങളും ചെയ്ത സേവനങ്ങൾ തികച്ചും സ്മരണീയമത്രേ.

## പേർഷ്യയിൽ ഈസ്റ്റർദിനം

ഏപ്രിൽ 18, 20 എന്നീ തീയതികളിൽ പൌരസ്ത്യസഭകളുടെ ദുഃഖവെള്ളിയാഴ്ചയും ഉയിർപ്പുപെരുന്നാളും ഇവിടെയുള്ള ഓർത്തഡോക്സ് സുറിയാനി ഇടവകക്കാർ പ്രത്യേക പ്രാർത്ഥനകളോടും ശുശ്രൂഷകളോടുംകൂടി ഭക്തിപൂർവ്വം ആചരിച്ചു.

## ചർച്ച് വീക്ക്ലി വരിസംഖ്യ

| | | | | |
|---|---|---|---|---|
| ഒരു വർഷത്തേക്കു് | രൂ. 6 | 0 | 0 |
| ആറു മാസത്തേക്കു് | " 3 | 0 | 0 |
| ഒററപ്രതി | " 0 | 2 | 0 |

നുശേഷം ശിഷ്യന്മാർ യറുശലേമിൽ കൂടി, മതഭ്രാന്തന്മാരും, അവിശ്വാസികളുമായ യഹൂദന്മാർ അവരെ ഉപദ്രവിക്കുകയും, പുറംതള്ളുകയും ചെയ്തു. അപ്പോൾ അവർ വേറെ ആരാധന ആരംഭിച്ചു. ക്രൈസ്തവ ആരാധനയുടെ ആരംഭം നാം ഇവിടെ ദർശിക്കുന്നു. ഒരു ക്രൈസ്തവനും ഉണ്ടാകുന്നതിനുമുമ്പുതന്നെ സഭയുണ്ടായിരുന്നു. അതുകൊണ്ടത്രേ വിശ്വസിച്ചവരെ സഭയോടു ചേർത്തു എന്നു എഴുതിയിരിക്കുന്നതു്.

പാപംനിമിത്തം മനുഷ്യൻ ദൈവത്തിൽനിന്നും അകന്നുപോയി. ഏകാന്തതയിൽനിന്നും ദൈവത്തിന്റെ കൂട്ടായ്മയിലേക്കു നാം കടന്നുചെല്ലുകയാണാവശ്യം. സ്നേഹം കൂട്ടായ്മമൂലം പ്രവർത്തിക്കുമ്പോൾ പാപം ഏകാന്തതയുടെയും, അന്ധകാരത്തിന്റെയും സ്ഥലത്തേക്കു മനുഷ്യനെ നയിക്കുന്നു. സഭയാലുള്ള ആരാധനയും മററും ഇതിൽനിന്നും വ്യക്തമാണല്ലോ. പ. പിതാക്കന്മാർക്കു സഭാവിശ്വാസങ്ങളെപ്പററിയും ത്രിത്വത്തെപ്പററിയും ലവലേശം അവിശ്വാസമില്ലായിരുന്നു. കൂട്ടായ്മയിൽകൂടിയത്രേ കർത്താവു പ്രവർത്തിക്കുന്നതു്. ഈ കൂട്ടായ്മയിൽ നാം വരണം.

ദൈവത്തിന്റെ കൃപയുടെ പ്രവർത്തനരംഗമത്രേ വി. സഭ. കൂദാശാനികമായ സംഘടനയും, രക്ഷാമാർഗ്ഗങ്ങളായ കൂദാശകളും മനുഷ്യനാവശ്യമത്രേ. വി കർബാനയിൽ അപ്പവും വീഞ്ഞും ശരീരവും രക്തവുമാകിത്തീർക്കുന്നതു ദൈവമാണു് പട്ടക്കാരനല്ല. ക്രിസ്തുവിന്റെ സുവിശേഷം പ്രചരിക്കപ്പെടുകയും, തന്മൂലം മനുഷ്യൻ ദൈവത്തോടു നിരപ്പാവുകയുമാണാവശ്യം. ലോകത്തെ അസകലം രക്ഷിക്കുവാനുള്ള ഒരുപാധിയായി സഭ തീരും. അതിന്റെ ഉദ്ദേശം നിറവേററുക തന്നെ ചെയ്യണം.

Notes by K. V. Mammen.

# ലോകചരിത്രത്തിൽ സഭയുടെ സ്ഥാനം

റെവ. ഡോക്ടർ കെ. സി. ജോസഫ് എം. എ., പിഎച്ച്.ഡി.

(ഈ കഴിഞ്ഞ സിറിയൻ വിദ്യാർത്ഥിസമ്മേളനത്തിൽ ആലുവാ യൂണിയൻ കോളജ് പ്രൊഫസർ റെവ. ഡോക്ടർ കെ. സി. ജോസഫ് ചെയ്ത പ്രസംഗത്തിന്റെ ഏകദേശസംഗ്രഹമാണു ചുവടെ ചേർക്കുന്നതു്)

ഇന്നു സഭയെപ്പററി അവജ്ഞ നിറഞ്ഞ പല തെററിദ്ധാരണകളും ജനതാമദ്ധ്യത്തിൽ രൂഢമൂലമായിട്ടുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. വാസ്തവമാലോചിച്ചാൽ അതെല്ലാം തികച്ചും അടിസ്ഥാനരഹിതവും അപ്രധാനങ്ങളുമാണു്. സഭയെന്നു പറഞ്ഞാൽ സജീവവും അതിപ്രധാനവുമായ ഒരു പ്രസ്ഥാനമാണു്. ചരിത്രത്തിലെ ഒരു സത്യമാണു സഭ. വലിയ വലിയ സാമ്രാജ്യങ്ങൾ ഉദയം ചെയ്യുകയും, അവയെല്ലാം ഭൂമുഖത്തുനിന്നു തിരോധാനം ചെയ്യുകയും ചെയ്തിട്ടുണ്ടു്. ഇന്നും അപ്രകാരം തുടർന്നുകൊണ്ടേയിരിക്കുന്നു. അവയെല്ലാം താരതമ്യേന വലിയ പ്രാമുഖ്യം അർഹിക്കുന്നില്ല. ക്രൈസ്തവസഭയാണു ചരിത്രത്തിലെ ഏററവും വലിയ സജീവപ്രസ്ഥാനം. പല പ്രകാരത്തിലും മനുഷ്യൻ മൃഗസമാനനായി അന്യോന്യം പെരുമാറുമ്പോൾ നിന്നെപ്പോലെ തന്നെ നിന്റെ അയൽക്കാരനെയും സ്നേഹിക്കുക എന്നുള്ള മുദ്രയും പേറി പ്രതിഫലരഹിതമായി മനുഷ്യൻ സേവനം ചെയ്യുന്ന ഒരു സേവനസരണിയത്രെ ക്രൈസ്തവമതം അഥവാ ക്രൈസ്തവസഭ.

ഇരുപതാം നൂററാണ്ടിലെ അഴിമതികൾക്കോ ബാഹ്യമായ ഇതര നശീകരണപ്രസ്ഥാനസമുച്ചയങ്ങൾക്കോ ക്രൈസ്തവസഭയെ അടിച്ചു തരിപ്പണമാക്കാൻ കഴിഞ്ഞില്ല. പ്രബുദ്ധവും സജീവവുമായ ക്രൈസ്തവസഭ എല്ലാവിധ പ്രതിബന്ധങ്ങളെയും ഉല്ലംഘിച്ചുകൊണ്ടു പുരോഗതിയിൽനിന്നും പുരോഗതിയിലേക്കു കുതിച്ചു കയറുന്ന കാഴ്ച ആരെയാണു രോമാഞ്ചംകൊള്ളിക്കാത്തതു്. ബുദ്ധമതത്തിലെ ചില തത്വസംഹിതകൾ മനുഷ്യന്റെ സാന്മാർഗ്ഗികവും ധാർമ്മികവുമായ നിലപാടിനെ ഉയർത്തിയിട്ടുണ്ടു്. പക്ഷെ അവ സീമയായതല്ല. ക്രൈസ്തവസഭ ഒരു വ്യക്തിയെപ്പോലെ നിരന്തരം വളർന്നുകൊണ്ടിരിക്കുന്നു. ആധുനികക്രൈസ്തവലോകത്തിന്റെ വിജയധ്വജം എക്കുമിനിക്കൽ പ്രസ്ഥാനമാണെന്നുള്ളതിനു രണ്ടുപക്ഷമില്ല. ശാസ്ത്രവും സകലപ്രശ്നങ്ങൾക്കും മതിയായ പരിഹാരമാർഗ്ഗം കണ്ടുപിടിക്കുന്നു എന്നു 19-ാം നൂററാണ്ടിലെ മനുഷ്യർ വിശ്വസിച്ചുകൊണ്ടു സഭ നശിച്ചുപോകുമെന്നു പ്രവചിക്കുവാൻ ഒരുമ്പെട്ടു. പക്ഷെ ഒന്നാം ലോകമഹായുദ്ധത്തിനുശേഷവും സഭ നവജീവനെ ആശ്ലേഷിച്ചതേയുള്ളു. അതെല്ലാററിന്റെയും മുന്നണിയിൽതന്നെയാണിന്നു സ്ഥിതി ചെയ്യുന്നതു് അതിന്റെ അതിശയകരവും, മഹനീയവുമായ കാരണം നാം മനസ്സിലാക്കുക തന്നെ വേണം

സഭയുടെ ആരംഭം എവിടെ, എങ്ങനെയാണു്? സുപ്രീംകോടതിയിലെ കേസ്സും, മാനേജിംഗ്കമ്മിററിയുമൊന്നുമല്ല സഭ. ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ട ഇസ്രായേലിനെ നാം ആദ്യം കാണുന്നു. ദൈവം തന്റെ ഏകജാതനും അഭിഷേകം ചെയ്യപ്പെട്ടവനുമായ മശിഹായെ അവരുടെ രക്ഷയ്ക്കുവേണ്ടി അയയ്ക്കുമെന്നുള്ള ഒരു പ്രത്യാശ ഇസ്രായേലിനുണ്ടായിരുന്നു. പ്രതീക്ഷാനുസരണമായിത്തന്നെ മശിഹാ വന്നു പക്ഷെ കുറച്ചു ആളുകൾമാത്രമേ അവനെ അനുധാവനം ചെയ്യുകയും അനുസരിക്കുകയും ചെയ്തുള്ളു. അനുകരിച്ചവർതന്നെ ഒരു പുതിയ മതത്തെ അംഗീകരിക്കുകയാണെന്നുള്ള ബോധത്തോടുകൂടിയല്ലായിരുന്നു. അങ്ങനെ ചെയ്തതും. അവർ മശിഹായെ കണ്ടെത്തുകയും, സ്വാഭാവികമായി പിൻതുടരുകയുമാണുണ്ടായതു്. ഭൂരിപക്ഷമാളുകളും അവനെ തിരിച്ചറിഞ്ഞില്ല. ഒരുവനും അവൻ ചെന്നെത്തിയ മതത്തെപ്പററി സംശയിക്കുകയോ, ചോദ്യം ചെയ്യുകയോ ചെയ്തില്ല. യേശുവിന്റെ ഉയിർത്തെഴുന്നേല്പി

## വാരപഞ്ചാംഗം

| | മെയ് | [illegible] | സു. |
|---|---|---|---|
| ഞായർ | 18 | 5 | 5 |
| തിങ്കൾ | 19 | 6 | 6 |
| ചൊവ്വാ | 20 | 7 | 7 |
| ബുധൻ | 21 | 8 | 8 |
| വ്യാഴം | 22 | 9 | 9 |
| വെള്ളി | 23 | 10 | 10 |
| ശനി | 24 | 11 | 11 |

### Thought for the Week

As in our lives, so also in our studies, it is most becoming and most wise to temper gravity with cheerfulness, that the former may not imbue our minds with melancholy, nor the latter degenerate into licentiousness.

—Pliny.

THE CHURCH WEEKLY

## പരേതനായ ചെറിയ മഠത്തിൽ സ്കറിയാമല്പാൻ അവർകൾ

ഓർത്തഡോക്സ് സുറിയാനി സഭയ്ക്കു പ്രശസ്തനായ ഒരു വൈദികശ്രേഷ്ഠൻ നഷ്ടപ്പെട്ടു. 1952 മെയ മാസം നാലാംതീയതി ഞായറാഴ്ച വി. കുർബാന അർപ്പിച്ചശേഷം രക്തസമ്മർദ്ദം എന്ന കഠിനരോഗത്തിന്റെ ആഘാതമേറ്റ് അദ്ദേഹം ബോധരഹിതനായി. ആശയിലും നിരാശയിലും ഒരാഴ്ച തിരുവനന്തപുരം ജനറൽ ആശുപത്രിയിലെ വിദഗ്ദ്ധഡോക്ടർമാരുടെ താല്പര്യപൂർവ്വമായ ചികിത്സാസേവനത്തിനു ശേഷം മെയ് മാസം പതിനൊന്നാംതീയതി ഞായറാഴ്ച വെളുപ്പിനു മൂന്നരമണിക്കു മല്പാനച്ചൻ അവർകൾ ദിവംഗതനായി. സുറിയാനി സമുദായത്തിലെ ഗണനീയന്മാരായ വൈദികരുടെ നിരയിൽ അദ്ദേഹത്തിനു പ്രമുഖസ്ഥാനമുണ്ടായിരുന്നു. വൈദികപാരമ്പര്യമുള്ള ചെറിയമഠത്തിൽ കുടുംബത്തിലെ പ്രസിദ്ധനായിരുന്ന പരേതനായ ചെറിയമഠത്തിൽ യാക്കോബുകത്തനാർ (വല്യച്ചൻ) അവർകളുടെ പുത്രനായിരുന്നു അദ്ദേഹം. ജീവിതനൈർമ്മല്യംകൊണ്ടും കൃത്യനിഷ്ഠ, ആർജ്ജവത്വം, മിതഭാഷിത്വം ആദിയായ ഗുണവിശേഷങ്ങൾ കൊണ്ടും അഗാധമായ സുറിയാനി പാണ്ഡിത്യം കൊണ്ടും അദ്ദേഹം സമുദായാംഗങ്ങളുടെ അകൈതവമായ ആദരവു സമാർജ്ജിച്ചിരുന്നു. അദ്ദേഹത്തിന്റെ വ്യക്തിമാഹാത്മ്യം ഒന്നുവേറെ തന്നെയായിരുന്നു. മലങ്കരസഭാഭാസുരനെന്നു് അറിയപ്പെടുന്ന കാലം ചെയ്ത വട്ടശ്ശേരിൽ തിരുമേനിയുടെ വാത്സല്യശിഷ്യനായിരുന്നു അദ്ദേഹം. തിരുമേനി അദ്ദേഹത്തെ മെത്രാൻസ്ഥാനത്തേക്കു നിർബന്ധപൂർവ്വം ക്ഷണിച്ചെങ്കിലും വിനയപൂർവ്വം ആ സ്ഥാനം നിരസിക്കയാണ് അദ്ദേഹം ചെയ്തതു്. അതുപോലെതന്നെ പഴയ സിമ്മനാരിയുടെ മാനേജർസ്ഥാനം മട്ടയ്ക്കൽ മല്പാനച്ചന്റെ ഭരണശേഷം ഒഴിവായപ്പോൾ വട്ടശ്ശേരിൽ തിരുമേനി ഈ വിശ്വസ്തശിഷ്യൻ ആ സ്ഥാനം അല്പകാലത്തേക്കെങ്കിലും സ്വീകരിക്കണമെന്നു് അഭ്യർത്ഥിച്ചതായും, മല്പാനച്ചൻ അതിനു തന്നെ ഒഴിവാക്കണമെന്നു നിർബന്ധിച്ചു മാറിയതായും അറിയുവാൻ ഇടയായിട്ടുണ്ടു്. തന്റെ അഭിലാഷത്തിനു് അനുയോജ്യമായ ഒരു സ്ഥാനം അദ്ദേഹം കാംക്ഷിച്ചിരുന്നു. അതു വൈദികസിമ്മനാരിയിലെ അദ്ധ്യാപകപദമായിരുന്നു. വട്ടശ്ശേരിൽ തിരുമേനിയുടെ കാലത്തും പിന്നീടും എം. ഡി. തീയോളജിക്കൽ സിമ്മനാരി ആരംഭിച്ചപ്പോഴും വൈദികാഭ്യസനകാര്യത്തിൽ മല്പാനച്ചൻ നിസ്തുല്യസേവനം നിർവ്വഹിച്ചു. വൈദികസിമ്മനാരിയുടെ പ്രഥമപ്രിൻസിപ്പൽ എന്ന നിലയിൽ അദ്ദേഹം നിത്യസ്മരണാർഹനാണ്. സ്വന്തം ജീവിതത്തിൽ അദ്ദേഹം ഊട്ടുവളർത്തിയ ശിക്ഷണബോധവും കൃത്യനിഷ്ഠയും ശിഷ്യഗണങ്ങളിൽ പകർത്തുവാൻ അദ്ദേഹം നിഷ്കർഷിച്ചിരുന്നു. മാതൃകാപരമായ അദ്ദേഹത്തിന്റെ ജീവിതചിട്ടകൾ ശിഷ്യന്മാരിൽ ആത്മാർത്ഥമായ മതിപ്പും അനുകരണഭ്രമവും ഉളവാക്കിയിരുന്നു. വഴങ്ങിക്കൊടുക്കാത്ത അഭിപ്രായദാർഢ്യവും, അഭിമാനബോധവും, സ്വാതന്ത്ര്യചിന്തയും ഒരുവക ദൂഷ്യമാണെങ്കിൽ അദ്ദേഹത്തിനു് അവ വേണ്ടുവോളമുണ്ടായിരുന്നു. ആ മഹാദൂഷ്യങ്ങൾ അദ്ദേഹത്തിന്റെ ജീവിതത്തിൽ പല മനക്ലേശങ്ങൾക്കും തെറ്റിദ്ധാരണകൾക്കും ഇടംകൊടുത്തിട്ടുണ്ടു്. ബഹു: അച്ചനു പ്രിയതമമായിരുന്ന വൈദികസിമ്മനാരി അദ്ധ്യാപകവൃത്തിയിൽ നിന്നു് അദ്ദേഹം വിരമിക്കുവാനിടയായ സാഹചര്യങ്ങൾ ഈ അഭിപ്രായധീരതയുടെയും നയദാർഢ്യത്തിന്റെയും ഫലമായിരുന്നു. കാതോലിക്കാ പക്ഷത്തു നേതൃസ്ഥാനത്തു നിന്നവരിൽ മല്പാനച്ചനെപ്പോലെ പാത്രിയർക്കീസുകക്ഷിക്കാർ വെറുത്തിരുന്ന അധികം ആളുകൾ കാണുകയില്ല. കേവലം ഒരു തെറ്റിദ്ധാരണയുടെ ഫലമായി "ചെറിയമഠം" വലിയ സമാധാനവിരോധിയായി പ്രതിപക്ഷക്കാർ ധരിച്ചുവച്ചിട്ടുണ്ടു്. പുണ്യസ്മരണീയനായ ശ്രീ. കെ. സി. ചാക്കോയുടെ സമാധാനശ്രമങ്ങൾക്കു ശേഷം കോട്ടയത്തു് ഇരുകക്ഷിയിലും പെട്ട ചില അംഗങ്ങൾ ആഴ്ചയിലൊരിക്കലോ അവസരം കിട്ടുമ്പോഴോ, സമാധാനസാദ്ധ്യതകളെപ്പറ്റി ചർച്ചചെയ്യുക പതിവായിരുന്നു. ഈദൃശമായ ഒരു സുഹൃൽസമ്മേളനത്തിൽ സമാധാനത്തിനു വേണ്ടി ഓരോ കക്ഷിയും ചെയ്യേണ്ട വിട്ടുവീഴ്ചകളെപ്പറ്റി സംസാരിച്ചപ്പോൾ മല്പാനച്ചൻ പ്രതിപക്ഷക്കാർക്കു വിസ്മയം ജനിപ്പിക്കത്തക്ക വിധം സമാധാനസന്നദ്ധത പ്രകടിപ്പിച്ചുകണ്ടു. "ചെറിയമഠത്തിലച്ചനാണോ ഇങ്ങനെ സംസാരിക്കുന്നതു്. എന്തുകൊണ്ടാണു പാത്രിയർക്കീസുകക്ഷിക്കാർ അച്ചനെ ഒരു "കുളം കലക്കി" ആയി ഗണിക്കുന്നതു്" എന്നൊരു സ്നേഹിതൻ ചോദിച്ചപ്പോൾ അദ്ദേഹം ഇങ്ങനെ പ്രസ്താവിച്ചതായി ഓർക്കുന്നു. "ഞാൻ സമാധാനവിരോധിയായി എതിർപക്ഷക്കാർ ധരിക്കുന്നതിനു രണ്ടു കാരണങ്ങൾ എന്റെ ദൃഷ്ടിയിൽ ഉണ്ടു്. വട്ടശ്ശേരിൽ തിരുമേനിയുടെയും, പിന്നീടു് കാതോലിക്കാബാവാ തിരുമേനിയുടെയും കൂടെ സമാധാനാലോചനകൾ നടത്തുവാൻ ശീമയ്ക്കു പോയതു ഞാനായിരുന്നു. അവിടെ നടന്ന രണ്ടു് ആലോചനകളിലും വ്യവസ്ഥകളെപ്പറ്റി വാദം നടത്തുകയും, എതിർത്തു സംസാരിക്കയും ചെയ്യുന്ന ജോലി ഞാനാണു നിർവ്വഹിച്ചതു്. തിരുമേനിമാർ വാഗ്വാദത്തിൽ ഏർപ്പെടാതിരിക്കുന്നതിനും, എന്തെങ്കിലും ഓർക്കാതെ സമ്മതം നൽകാനിടവരാതിരിക്കുന്നതിനും, തിരുമേനിമാർക്കു് ആലോചനകൾക്കു സാവകാശം നൽകുന്നതിനും വേണ്ടി ആലോചിച്ചുനിശ്ചയിച്ച ഒരു പരിപാടി അനുസരിച്ചാണു ഞാൻ അങ്ങിനെ ചെയ്തതു്. തിരുമേനിമാരുമായി അവരുടെ സംസാരം സൗഹാർദ്ദപരമായിരിക്കുന്നതിനു് അതു സഹായകമായിരുന്നു. എന്നാൽ ഈ മല്പാനൊരുത്തനാണു തിരുമേനിമാരെ വഴിതെറ്റിക്കുന്നതെന്നും, അതിനായിട്ടാണു് ഈ കുറുക്കനെ കക്ഷിക്കാർ കൂടെ അയച്ചിരിക്കുന്നതെന്നുമുള്ള ഒരു ധാരണ മാർ യൂലിയോസ് മെത്രാപ്പോലീത്താ തിരുമേനി തുടങ്ങിയ ശീമക്കാരുടെ ഇടയിൽ പരന്നിട്ടുണ്ടു്. അവിടെ

പ്രതിവാരപ്രഭാഷണം (The Sermon for the week)

# ക്രിസ്ത്യാനിയുടെ പ്രാർത്ഥനാജീവിതം

(എം. ററി)

“അവൻ തന്നോടുകൂടെ ഇരിപ്പാനും പ്രസംഗിക്കേണ്ടതിനു അയപ്പാനും.... പന്തിരുവരെ നിയമിച്ചു.” (വി. മർക്കോസ് 3: 14)

മേൽ ഉദ്ധരിച്ചിട്ടുള്ള വേദഭാഗത്തെ അടിസ്ഥാനമാക്കി കഴിഞ്ഞ ആഴ്ചയിൽ ഒരു ക്രിസ്ത്യാനിയുടെ വിളിയുടെ ഉദ്ദേശത്തെക്കുറിച്ചു നാം ചിലതെല്ലാം ചിന്തിച്ചു. അതേ വേദഭാഗം തന്നെ ആസ്പദമാക്കി ഒരു ക്രിസ്ത്യാനിയുടെ പ്രാർത്ഥനാജീവിതത്തെക്കുറിച്ചു അല്പമായി ചിന്തിക്കണമെന്നാഗ്രഹിക്കുന്നു. ക്രിസ്തീയ ജീവിതത്തിനു രണ്ടു വശങ്ങളുണ്ടു്. ഒന്നു പ്രാർത്ഥന മറ്റേതു സേവനം. പ്രാർത്ഥനയുടെ ഏറ്റവും പൂർണ്ണമായ ഒരു വിവരണമാണു മേൽ ഉദ്ധരിച്ച വാക്യത്തിന്റെ ആദ്യഭാഗത്തു നാം കാണുന്നതു്. കർത്താവിനോടുകൂടെ ഇരിക്കുകയാണു് പ്രാർത്ഥന. പ്രാർത്ഥനയെന്നുള്ളതു് ഒരു ക്രിസ്ത്യാനിയുടെ പലപരിപാടികളിൽ ഒന്നല്ല. പ്രാർത്ഥന തന്നെയാണു് ക്രിസ്തീയ ജീവിതം. പ്രാർത്ഥനയും സേവനവും ഒരേ ജീവിതത്തിന്റെ രണ്ടു വശങ്ങൾ മാത്രമാണു്. പ്രാർത്ഥനയിൽനിന്നുൽഭവിക്കാത്ത സേവനം ദൈവഹിതാനുസൃതമോ സ്ഥിരമായ ഫലം പുറപ്പെടുവിക്കുന്നതോ ആയിരിക്കയില്ല. അതുപോലെതന്നെ സേവനത്തിൽ എത്തിച്ചേരാത്ത പ്രാർത്ഥനയും ദൈവഹിതപ്രകാരമുള്ളതായിരിക്കയില്ല. പ്രാർത്ഥന “കർത്താവിനോടുകൂടെ ഇരിക്ക”യാണെങ്കിൽ അതു നിരന്തരമായ ഒരു വ്യാപാരത്തെയാണു സൂചിപ്പിക്കുന്നതു്. പ്രാർത്ഥനയുടെ ഈ ലക്ഷ്യത്തെ വിശുദ്ധവേദത്തിൽ പലയിടത്തും വിവരിച്ചിരിക്കുന്നതായി നമുക്കു കാണാവുന്നതാണു്. “ഞാൻ യഹോവയെ എല്ലാകാലത്തും വാഴ്ത്തും; അവന്റെ സ്തുതി എപ്പോഴും എന്റെ നാവിന്മേൽ ഇരിക്കും.” (സങ്കീ: 44 1.) എന്നു സങ്കീർത്തനക്കാരൻ പറയുന്നു. “ഇടവിടാതെ പ്രാർത്ഥിപ്പിൻ” (1. തെസ്സ: 5. 17.) എന്നു അപ്പോസ്തോലനും നമ്മെ ഉൽബോധിപ്പിക്കുന്നു. വീണ്ടും അപ്പോസ്തോലൻ എഫെസ്യർക്കുള്ള ലേഖനത്തിൽ (6 18.) പറയുന്നതു് “സകല പ്രാർത്ഥനയാലും യാചനയാലും ഏതുനേരത്തും ആത്മാവിൽ പ്രാർത്ഥിച്ചും അതിനായി ജാഗരിച്ചുംകൊണ്ടു് സകല വിശുദ്ധന്മാർക്കും എനിക്കും വേണ്ടി പ്രാർത്ഥനയിൽ പൂർണ്ണസ്ഥിരത കാണിപ്പിൻ” എന്നാണു്. നമ്മുടെ കർത്താവു തന്നെ “മടുത്തുപോകാതെ എപ്പോഴും പ്രാർത്ഥിക്കണം എന്നുള്ളതിനു ഒരു പ്രത്യേക ഉപമ പഠിപ്പിച്ചതായി വി. ലൂക്കോസ് 18: 1-ൽ നാം വായിക്കുന്നു. വിശുദ്ധ വേദപുസ്തകത്തിൽ എവിടെ നോക്കിയാലും മുട്ടിപ്പായും മുടങ്ങാതെയും പ്രാർത്ഥിക്കണമെന്നുള്ളതിനു ശക്തിയായ ഉൽബോധനങ്ങൾ കാണുവാൻ കഴിയും. ദാവീദോ, പൗലൂസ് ശ്ലീഹായോ നമ്മുടെ കർത്താവു തന്നെയോ മറ്റു ജോലിയൊന്നും ചെയ്യാതെ പ്രാർത്ഥനയിലും ധ്യാനത്തിലും മുഴുവൻ സമയവും ചെലവഴിച്ചിരുന്നവരല്ല. അതുകൊണ്ടു് മുടങ്ങാതെ പ്രാർത്ഥിക്കണമെന്നുള്ള അവരുടെ ഉൽബോധനത്തിന്റെ അർത്ഥം നാം പ്രവൃത്തിരഹിതരും ധ്യാനനിരതരുമായി കഴിച്ചുകൂട്ടണമെന്നല്ല എന്നു വ്യക്തമാണു്. പ്രാർത്ഥന, “കർത്താവിനോടുകൂടെ ഇരിക്കയാണു്” എന്നു പറയുമ്പോൾ, കർത്താവിന്റെ നിരന്തരമായ സാന്നിദ്ധ്യബോധത്തോടുകൂടെ ജീവിച്ചിരിക്കയാണു് എന്നു നാം അർത്ഥമാക്കേണ്ടിയിരിക്കുന്നു. ഒരു ക്രിസ്ത്യാനി മറ്റു മനുഷ്യർ ചെയ്യുന്ന കൃത്യങ്ങൾതന്നെ ചെയ്യുന്നു എങ്കിലും, അവൻ ചെയ്യുന്നതെല്ലാം കർത്താവിന്റെ സാന്നിദ്ധ്യബോധത്തോടുകൂടെയും ദൈവതിരുനാമമഹത്വത്തെ ലക്ഷ്യമാക്കിയും ആയതുകൊണ്ടു് അവന്റെ പ്രവൃത്തികൾക്കെല്ലാം ഒരു പ്രത്യേകതയുണ്ടു്. അവന്റെ

---

നിന്നുള്ള എഴുത്തുകൾ മൂലം നമ്മുടെ ആളുകളുടെ ഇടയിലും അങ്ങിനെ ഒരു ധാരണ പരന്നു, രണ്ടാമത്തെ കാരണം എന്റെ പേരിൽ പ്രസിദ്ധീകൃതമായിരിക്കുന്ന “ശീമയാത്ര” എന്ന പുസ്തകം ആണു്. വട്ടശ്ശേരിൽ തിരുമേനിയുടെ കൂടെ ഞാൻ ശീമക്കു പോയപ്പോൾ പല സംഭവങ്ങളെപ്പറ്റി ഞാൻ ഡയറിയിൽ നോട്ടുകൾ കുറിച്ചിരുന്നു. ഈ നോട്ടുകൾ ആസ്പദമാക്കി എന്റെ ഒരു സ്നേഹിതൻ എഴുതി എന്റെ പേരും വച്ചു് അച്ചടിച്ചതാണു് ആ പുസ്തകം. അച്ചടിച്ച ഒരു കോപ്പിയാണു് ഞാൻ പ്രഥമമായി കാണുന്നതു്. പരമാർത്ഥം പറഞ്ഞാൽ ഞാൻ ആ പുസ്തകം എഴുതിയിരുന്നെങ്കിൽ അതിലെ വാചകരീതിയും, പല പദപ്രയോഗങ്ങളും ഞാൻ ഉപയോഗിക്കുമായിരുന്നില്ല. ആശയങ്ങൾ അവ പ്രകടിപ്പിക്കുന്ന രീതികൊണ്ടു വിഭിന്നമായി തോന്നിക്കുമല്ലോ. അങ്ങനെ രണ്ടു കാരണങ്ങൾ എന്നെ വലിയ പാത്രിയർക്കീസു വിരോധിയായി പരിഗണിക്കപ്പെടാൻ കാരണമാക്കിയിട്ടുണ്ടു്.” ബ. മല്ലാനച്ചനു് അഭിപ്രായധീരത പോലെ തന്നെ അപകടങ്ങളെ നേരിടാനുള്ള വിപദിധൈര്യവുമുണ്ടായിരുന്നു. വട്ടശ്ശേരിൽ തിരുമേനിയുടെ കൂടെ ശീമയാത്ര ചെയ്തപ്പോൾ തിരുമേനിയുടെ യാത്രാസംഘത്തെ അറബികൾ ആക്രമണം നടത്തിയതും മല്ലാനച്ചൻ അവിടെ ഭയലേശം കൂടാതെ പെരുമാറിയതും പ്രകൃത്യാ അദ്ദേഹത്തിനുള്ള ശാന്തതയുടെ അടിയിലുള്ള മനക്കരുത്തിനെ പ്രത്യക്ഷപ്പെടുത്തി. വളരെയധികം കാര്യങ്ങൾ മനസ്സിൽ ഒതുക്കുന്ന ഒരു കരുത്തനായിരുന്ന അദ്ദേഹം അതിന്റെ ഭാരത്തിന്റെ കാഠിന്യത്തിൽ രക്തസമ്മർദ്ദരോഗത്തിനു വിധേയനായിരിക്കണമെന്നു് അനുമാനിക്കാൻ വഴിയുണ്ടു്. അദ്ദേഹം സ്ഥാപിച്ച മാങ്ങാനത്തുള്ള ദയറാ, അതിന്റെ സ്ഥലദാനം ചെയ്ത മാന്യനുമായുണ്ടായ അഭിപ്രായഭേദസന്ധിയിൽ യാതൊരു അനിഷ്ടകരമായ സംവാദങ്ങളോ, സുറിയാനിക്കാരന്റെ വാസനയായ കേസോ ഒന്നും കൂടാതെ, താൻ അവിടെ ചെലവാക്കിയ സംഖ്യയും ഉപേക്ഷിച്ചു് ഇറങ്ങിപ്പോന്ന മഹാനുഭാവനെ ആരും ഒരു ഭീരുവായി ഗണിക്കയില്ല. സേവനസന്നദ്ധനായിരുന്ന മല്ലാനച്ചൻ അദ്ദേഹം വികാരിയായിരുന്ന, കുമരകം, മദ്രാസ്സ്, തിരുവനന്തപുരം മുതലായ ഇടവകജനങ്ങളുടെ ആരാധനാപാത്രമായിരുന്നു. രോഗത്തിന്റെ കാർക്കശ്യത്തെ അവഗണിച്ചുപോലും തിരുവനന്തപുരത്തു് അദ്ദേഹം ഇടവകാംഗങ്ങളെ സന്ദർശിക്കുന്നതിൽ ശുഷ്കാന്തി പ്രദർശിപ്പിച്ചിരുന്നു. അദ്ദേഹത്തിന്റെ നിര്യാണം സുറിയാനിസമുദായത്തിനു ഒരു തീരാനഷ്ടം തന്നെ. സംശയമില്ല. ചർച്ച് വീക്ക്ലിയുടെ ആരംഭം മുതൽ അതിന്റെ ഒരു സ്ഥിരവരിക്കാരനായും ഉപദേശകബോർഡംഗമായും അദ്ദേഹം നൽകിയിട്ടുള്ള പ്രോൽസാഹനങ്ങൾ ഞങ്ങൾക്കു വിസ്മരിക്കുവാൻ നിവൃത്തിയില്ല. അദ്ദേഹത്തിന്റെ തിരോധാനത്തിൽ ഞങ്ങൾക്കുള്ള അപാരമായ ദുഃഖം രേഖപ്പെടുത്തുകയും, ബ: അച്ചന്റെ ആത്മാവിനു നിത്യവിശ്രാന്തിയെ പ്രാർത്ഥിക്കയും ചെയ്യുന്നു.

# വിശുദ്ധദീപം.

## കർമ്മകാണ്ഡം

പുത്തൻകാവു മാത്തൻ തരകൻ

### സമുദ്രസഞ്ചാരണം (തുടർച്ച)

(അന്നനട)

ഒരു തരത്തിലും തുഴഞ്ഞു തോണിയെ
പുരോഗമിപ്പിപ്പാൻ തരം കാണാതവർ
പരിഭ്രമം പരം കലർന്നു മാറത്തു
കരങ്ങളർപ്പിച്ചു കരഞ്ഞിരുന്നപ്പോൾ
തടിൽപ്രഭയുടെ സഹായത്താലൊരു
നെടുംനിഴലവരകലെ ദർശിച്ചു.
"കടൽക്കരീന്ദ്രനോ, പെരിയഭൂതമോ?
കൊടിയ കള്ളനോ, ചുടലമാടനോ?
കഠിനചിത്തനാം കുമതിസത്താനോ?
കഷ്ടം വിപത്തിന്റെ പുതിയമൂർത്തിയോ?
ജലനിധിയുടെ പരപ്പിലങ്ങനെ
ചരിക്കുവാനൊരു നരനുസാധ്യമോ?
കരളിലിങ്ങനെ കരുതി, വാരിയിൽ
മറഞ്ഞുപോകുവാനവർ നിനയ്ക്കവേ,
"മതിമതിഭയം മമ തനയരെ
മതിഭയ"മെന്നു മുഴങ്ങി വൈഖരി!
ചെറിയനൗകയിൽ കയറി സന്ധ്യയിൽ
കടൽത്തീരം വിട്ടുഗമിച്ച ശിഷ്യന്മാർ
കൊടുങ്കാറ്റിൽപ്പെട്ടു കടലിൽ മുങ്ങുമെ-
ന്നറിഞ്ഞു പർവ്വതം വെടിഞ്ഞു ദേശികൻ
സമുദ്രതീരത്തിലണഞ്ഞു, കാറ്റിനാൽ
കുതിച്ചുപൊങ്ങുന്ന തിരകളിൽക്കൂടി
മൃദുലപാദങ്ങൾ പതിച്ചു വെണ്മണൽ
പ്പരപ്പിലൂടെന്നവിധം നടക്കയായ്
ഗുരുവരനടുത്തണഞ്ഞപ്പോളുട-
നരുളിനാൻ പത്രോസുയർന്നശബ്ദത്തിൽ.

ജലം കുടിച്ചയ്യോ മരിക്കാൻ പോകുമീ—
ജ്ജനത്തെ നോക്കിയിങ്ങെഴുന്നള്ളുന്നതു
തിരുവടിയെങ്കിലടുത്തു വന്നിടാൻ
തരണം സമ്മതമെനിക്കു നായക"
"വരിക പത്രോസേ, വരിക വേഗമെ—
ന്നരുളി സത്ഗുരു വരനുടൻതന്നെ.
പടകിൽ നിന്നുടനിറങ്ങി പത്രോസു
പതുക്കെ മുന്നോട്ടു നടന്നുനീങ്ങവെ,
നിജതലമുടി പറന്നു വായുവിൽ
നനഞ്ഞു വാരിതൻ കണത്താൽ തന്നങ്കി.
ജലധിതന്നുടൽ വിഴുങ്ങിയാൽനിജ
നിലയെന്താണെന്നോർത്തവൻ ഭയപ്പെട്ടു.
തരംഗസാനുവിൽ നിറഞ്ഞ ഘോരമാ—
മിരുൾപ്പെരുംഭൂതമവനെ ബാധിച്ചു.
പതുക്കെത്തൻപാദം സമുദ്രത്തിൽത്താണു
പതറി തന്മനംവിറച്ചു തന്മേനി.
"നിരാശനായ് നാഥ, നിരാശ്രയനഹം
വരിക, രക്ഷിക്കെ"ന്നിരന്നു മാഴ്കിനാൻ
സദയം സുസ്മിതം പൊഴിച്ചുനായകൻ
സലിലമഗ്നനായ് ഭവിക്കും ശിഷ്യനെ
നിജകരംനീട്ടിപ്പിടിച്ചു, "വിശ്വാസ—
നികൃതിതൻഫലമിതെ"ന്നരുളിനാൻ.
ഗുരുവും സങ്കോചം നിറഞ്ഞ ശിഷ്യനും
കരേറി തോണിയിൽ കടലും ശാന്തമായ്
പനിമതിയുടെ കരങ്ങളെത്തൊട്ടു
മദനാജ്ഞനർത്തനം നടത്തി കല്ലോലം.
"ഭഗവൻ നിന്തിരുവടി സാക്ഷാൽദൈവ-
തനയനെ"ന്നവർ കഥിക്കുന്നതായ്
കരയ്ക്കു മന്ദമായടുത്തു വഞ്ചിയും
ഇറങ്ങി തീരത്തിൽ ഗുരുവും ശിഷ്യരും.

---

ജീവിതം മുഴുവനും തുടർച്ചയായ ഒരു പ്രാർത്ഥനതന്നെയാണ്. പ്രാർത്ഥനയ്ക്കു പ്രത്യേക സമയങ്ങളുണ്ടെങ്കിലും പ്രാർത്ഥനയും ജീവിതവും തമ്മിൽ അന്തരമില്ല. പ്രാർത്ഥന ജീവിതത്തിനും ജീവിതം പ്രാർത്ഥനയ്ക്കും മാറ്റുകൂട്ടുന്നു. രണ്ടും ഒരേ വ്യാപാരത്തിന്റെ രണ്ടു വശങ്ങൾ മാത്രമാണ്.

ഈ വിധത്തിൽ പ്രാർത്ഥിക്കുകയും ജീവിക്കുകയും ചെയ്യുന്നതാണ് ഓരോ ക്രിസ്ത്യാനിയുടെയും പദവി. അതുകൊണ്ട് ദൈവസാന്നിദ്ധ്യബോധമില്ലാതെ യഥാർത്ഥമായി പ്രാർത്ഥിക്കുവാനോ ശരിയായി ജീവിക്കുവാനോ നമുക്കു കഴിയുന്നതല്ല. നമ്മുടെ പ്രാർത്ഥന പലപ്പോഴും നിർജ്ജീവമായിരിക്കുന്നതിന്റെ കാരണം നാം ദൈവത്തെ വേണ്ടപോലെ അറിയുകയോ ദൈവവുമായി അടുത്ത സമ്പർക്കം പാലിക്കുകയോ ചെയ്യുന്നില്ല എന്നുള്ളതാണ്. ലോകത്തിലുള്ള മറ്റെല്ലാവരെക്കാളും എല്ലാറ്റിനെക്കാളും യഥാർത്ഥമായി ദൈവം തീരുന്നില്ല എങ്കിൽ നമ്മുടെ പ്രാർത്ഥനാജീവിതം ശക്തിപ്രാപിക്കയില്ല, നിശ്ചയം.

ദൈവവുമായുള്ള ഐക്യമാണ് പ്രാർത്ഥന. ഈ ഐക്യത്തിനു മൂന്നു വശങ്ങളുണ്ട്. ഒന്ന്, മാനസികമായ ഐക്യം "ക്രിസ്തുയേശുവിലുള്ള ഭാവം (മനസ്സ്) തന്നെ നിങ്ങളിലും ഉണ്ടായിരിക്കട്ടെ." (ഫിലി. 2. 5.) കർത്താവിന്റെ മനസ്സിന്റെ ലക്ഷണങ്ങൾ—സ്വയത്യാഗം, താഴ്മ, അനുസരണം എന്നിവയെല്ലാം നമ്മുടെ മനസ്സിനും ഉണ്ടാകണം. താൻ ചിന്തിക്കുന്നതുപോലെ ചിന്തിക്കുവാൻ, അതായതു തന്നിലും തന്നോടുകൂടെയും ചിന്തിക്കുവാൻ നാം പരിശീലിക്കണം. പ്രാർത്ഥനാജീവിതത്തിന്റെ വളർച്ചയ്ക്കു ഇതു അത്യാവശ്യമാണ്. രണ്ടാമതായി ദൈവവും നാമും തമ്മിലുള്ള ഐക്യം ഹൃദയത്തിന്റെ ഐക്യമായിരിക്കണം. ദൈവം സ്നേഹിക്കുന്ന കാര്യങ്ങളെ നാമും സ്നേഹിക്കേണ്ടിയിരിക്കുന്നു. ദൈവം വെറുക്കുന്നതെല്ലാം നാമും വെറുക്കണം. ദൈവത്തിനു പ്രഥമവും പ്രധാനവുമായ കാര്യങ്ങൾ നമുക്കും അങ്ങനെതന്നെ ആയിത്തീരുകയും ദൈവത്തിനു നിസ്സാരമായ കാര്യങ്ങൾ നമുക്കും നിസ്സാരമായി തീരുകയും ചെയ്യേണ്ടിയിരിക്കുന്നു. മൂന്നാമതായി, ദൈവം ഇച്ഛിക്കുന്നതു ചെയ്യുവാനുള്ള കഴിവും സന്നദ്ധതയും നമുക്കുണ്ടാകണം. കർത്താവിനുണ്ടായിരുന്ന പരിപൂർണ്ണമായ അനുസരണത്തി

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. മർക്കോസ് 9. 2—8.

നമ്മുടെ കർത്താവിൻെറ മറുരൂപത്തിൽ നിന്നു രണ്ടു കാര്യങ്ങൾ നാം പഠിക്കേണ്ടിയിരിക്കുന്നു. അവയിൽ ഒന്നാമത്തേതു യേശു മശിഹായാണെന്നും അവനിൽ ദൈവരാജ്യം വന്നുകഴിഞ്ഞിരിക്കുന്നു എന്നുമുള്ളതാണ്. രണ്ടാമത്തേതു ക്രിസ്തു മരിച്ചവരേയും ജീവിച്ചിരിക്കുന്നവരേയും ന്യായം വിധിക്കുവാൻ തൻെറ മഹത്വത്തിൽ വരുന്ന ദിവസത്തിൻെറ സൂചനയും മുൻകുറിയും ഈ ദർശനം മൂലം നൽകണമെന്നുള്ളതത്രേ. മഹത്വം (വാക്യം 3) കൂടിൽ (വാ. 5) മേഘം (വാ. 7) എല്ലാംതന്നെ ഇപ്പോഴും വേദപുസ്തകപ്രകാരം വരുവാനിരിക്കുന്നതുമായ ദൈവസാന്നിദ്ധ്യത്തെ കുറിക്കുന്നു. ന്യായപ്രമാണദാതാവായ മോശയും പ്രവാചകനായ ഏലിയായും ന്യായപ്രമാണത്തേയും പ്രവാചകന്മാരേയും പ്രതിനിധീകരിക്കുന്നവരാണ്. ക്രിസ്തുവിൽ വെളിപ്പെടുത്തപ്പെട്ട ദൈവമഹത്വത്തിൻെറ സ്വഭാവം ഗ്രഹിക്കുവാൻ നമുക്കു കഴിയുന്നുണ്ടോ? ഉണ്ടെങ്കിൽ ജീവിതത്തിലെ കൃത്യങ്ങൾ വഹിപ്പാൻ നാം ക്ലേശിക്കുന്നതെന്തു്?

ചൊവ്വാ. ലൂക്കോസ 26. 36--43.

നമ്മുടെ കർത്താവിൻെറ ഉയിർത്തെഴുന്നേല്പിനു ശേഷം തൻെറ ശിഷ്യന്മാർക്കു തന്നെത്തന്നെ വെളിപ്പെടുത്തിക്കൊടുത്തിട്ടുള്ള സന്ദർഭങ്ങളെക്കുറിച്ചു ചിന്തിച്ചാൽ അവയെല്ലാം ഒരു പ്രത്യേക ഉദ്ദേശമുണ്ടായിരുന്നു എന്നു വ്യക്തമാണ്. ആ ഉദ്ദേശം ശിഷ്യന്മാർക്കു തന്നെ എപ്പോഴും ദൃശ്യകണ്ണുകളാൽ കാണുവാൻ കഴിഞ്ഞില്ലെങ്കിലും തൻെറ സാന്നിദ്ധ്യത്തെപ്പററി അവർക്കുള്ള വിശ്വാസം സ്ഥിരീകരിക്കണമെന്നുള്ളതുമായിരുന്നു. "ഞാനോ എല്ലാനാളും നിങ്ങളോടുകൂടെ ഉണ്ടു്." എന്നാൽ താൻ അവരുടെ ഗുരുവായ യേശു തന്നെ ആണെന്നും, എങ്കിലും രൂപാന്തരം പ്രാപിച്ചവനാണെന്നും അവരെ ബോദ്ധ്യപ്പെടുത്തേണ്ടിയിരുന്നു. ഇന്നത്തെ വായനയിൽ അതു സ്പഷ്ടമാകുന്നുണ്ടു്. ഉയിർത്തെഴുന്നേററ ക്രിസ്തു കഷ്ടത അനുഭവിച്ച ക്രിസ്തുതന്നെ ആകുന്നു. എങ്കിലും അവൻെറ അസ്തിത്വത്തിനു വ്യാഖ്യാനാതീതമായ ഒരു വ്യത്യാസം വന്നു ഭവിച്ചിട്ടുണ്ടു്. "എല്ലാ നാളും ഞാൻ നിങ്ങളോടുകൂടെ ഉണ്ടു്" എന്ന വാഗ്ദത്തം നാം ഏതു നിലയിൽ ഇന്നു പരിഗണിക്കുന്നു.

ബുധൻ. ലൂക്കോസ് 24. 13—16, 30—35.

എമ്മവുസ്സിലേക്കുള്ള യാത്രയിൽ ആ ശിഷ്യന്മാരിരുവരും കർത്താവിനെ കണ്ടു എങ്കിലും തന്നെ തിരിച്ചറിഞ്ഞില്ല. അതുപോലെ രണ്ടു സംഭവങ്ങൾ കൂടെ നാം സുവിശേഷങ്ങളിൽ വായിക്കുന്നുണ്ടു്. അവയെല്ലാം തന്നെ നമുക്കു പ്രോത്സാഹജനകമായ ചിന്താവിഷയങ്ങളാണ്. അതേസമയത്തു മുൻകരുതലിനുള്ള അവശ്യവുമുണ്ടു്. കർത്താവുമായി അടുത്തു പരിചയിച്ച ശിഷ്യന്മാർപോലും തന്നെ മനസ്സിലാക്കാതെപോയെങ്കിൽ നാമും പല അവസരങ്ങളിൽ കർത്താവിനെ മനസ്സിലാക്കാതെ, തൻെറ വിളി ഗ്രഹിക്കാതെ കടന്നുപോയി കാണാം. ആ ശിഷ്യന്മാർക്കിരുവർക്കും പല സംശയങ്ങളും വിഷമപ്രശ്നങ്ങളും ഉണ്ടായിരുന്നു. നമ്മുടെ ദൈനംദിനജീവിതത്തിൽ ഭവനത്തിലും, ജോലിസ്ഥലത്തും, പ്രാർത്ഥനാവസരങ്ങളിലുമെല്ലാം കർത്തൃസാന്നിദ്ധ്യം ഗ്രഹിക്കാതെപോകത്തക്കവിധം നമ്മെ തടസ്സപ്പെടുത്തുന്നതെന്താണ്? ആവിധമുള്ള തടസ്സങ്ങളും വിഘ്നങ്ങളും മാററിക്കിട്ടണമേ എന്നു നമുക്കു പ്രാർത്ഥിക്കാം.

വ്യാഴം. ലൂക്കോസ് 24. 50—53.

ഉയിർപ്പിനു ശേഷമുള്ള നാല്പതു ദിവസങ്ങളിൽ, ബാഹ്യനയനങ്ങൾക്കു താൻ അദൃശ്യനെങ്കിലും തൻെറ സാന്നിദ്ധ്യത്തിൽ വിശ്വസിക്കുവാൻ കർത്താവു ശിഷ്യന്മാരെ പരിശീലിപ്പിക്കുകയായിരുന്നു. എന്നാൽ സ്വർഗ്ഗാരോഹണത്തോടുകൂടെ ആ പരിശീലനത്തിനു കർത്താവു വിരാമമിട്ടു. സ്വർഗ്ഗാരോഹണത്തോടുകൂടെ കർത്താവു ലോകംവിട്ടു എന്നു ചിന്തിക്കുന്നതു് അബദ്ധമായിരിക്കും. തൻെറ മനുഷ്യാവതാരജീവിതകാലത്തു താൻ സ്ഥലകാലപരിമിതികൾക്കു വിധേയനായിരുന്നു എങ്കിൽ സ്വർഗ്ഗാരോഹണത്തോടുകൂടെ അവയ്ക്കു് അതീതനായി എവിടെയും ആർക്കും താൻ ലഭ്യനായിത്തീർന്നു. ദൃശ്യസാമീപ്യമല്ല സാന്നിദ്ധ്യം കൊണ്ടു വിവക്ഷിക്കപ്പെടുന്നതു്. ക്രിസ്തുവിൻെറ സാന്നിദ്ധ്യത്തെക്കുറിച്ചുള്ള ബോധമാണു നമുക്കാവശ്യം. ആ ഒരു ബോധം നമ്മുടെ ജീവിതത്തിൽ പല പ്രകാരേണയും സഹായകമായിരിക്കും.

വെള്ളി. അ. പ്ര. 7-44-51

ദേവാലയത്തിനും ന്യായപ്രമാണത്തിനുമെതിരായി പ്രസംഗിച്ചു എന്ന ആരോപണമായിരുന്നു സന്നദ്രിംസംഘം സ്തേഫാനോസിനെതിരായി ഉന്നയിച്ചതു്. സ്തേഫാനോസ് പ്രസ്തുത ആരോപണങ്ങൾക്കു് മറുപടി നൽകിയ പ്രസംഗത്തിൻെറ പ്രഥമഭാഗം മുഴുവൻ തന്നെയും യിസ്രായേൽ ജനം മരുഭൂമിയിൽക്കൂടെ സ്വന്തനാട്ടിലേക്കു് പ്രയാണം ചെയ്തപ്പോൾ ദൈവം ഏതുപ്രകാരം അവർക്കു മുമ്പായി പോയി അവരെ നയിച്ചു എന്നു അനുസ്മരിപ്പിക്കുന്നതാണ്. യിസ്രായേലിൻെറ ദൈവം കരനിർമ്മിതമായ ദേവാലയത്തെ നിരസിച്ചിരിക്കുന്നു എന്നും യേശുക്രിസ്തുവിൽ നൂതനദേവാലയത്തിൻെറ അധിപനെ അവർ ദർശിക്കണമെന്നുമുള്ളതായിരുന്നു സ്തേഫാനോസിൻെറ പ്രധാന ദൂതു്. ദൈവസാന്നിദ്ധ്യനികേതനം ക്രിസ്തുവിൻെറ മഹത്വീകരിക്കപ്പെട്ട ശരീരമായിത്തീർന്നിരിക്കുന്നു. അങ്ങിനെ എങ്കിൽ ആ ശരീരത്തിൻെറ വിവിധ അവയവങ്ങൾ തമ്മിലുള്ള ബന്ധം എത്ര വലുതാണ്. വി. കുർബാനാനുഭവവേളയിലും ഇതര അവസരങ്ങളിലും ഈ ഒരു ബോധം നമ്മെ നയിക്കുന്നുണ്ടോ?

ശനി. അ. പ്ര. 7. 55—8. 8.

സ്തേഫാനോസ് ധൈര്യസമേതം അജയ്യനായ ക്രിസ്തുവിനെ സാക്ഷിച്ചു. ആ സാക്ഷ്യത്തിനു് അവനു ലഭിച്ച

---

ൻെറ ആത്മാവു നമ്മുടെ നിയാമകശക്തിയെ നിയന്ത്രിക്കേണ്ടിയിരിക്കുന്നു. ഇങ്ങനെ മനസ്സിലും ഹൃദയത്തിലും നിയാമകശക്തിയുടെ പ്രവർത്തനത്തിലും ഒരുപോലെ വ്യാപരിക്കുന്ന ഒരു ഐക്യമാണ് ദൈവവും നാമും തമ്മിൽ ഉണ്ടായിരിക്കേണ്ടതു്. ആ വിധത്തിലുള്ള ഐക്യമാണ് പ്രാർത്ഥനാജീവിതത്തിൻെറ രഹസ്യം. അങ്ങിനെയെങ്കിൽ നമ്മുടെ പ്രാർത്ഥനാജീവിതം അഭിവൃദ്ധി പ്രാപിക്കുന്നുണ്ടോ എന്നറിയേണ്ടതു പ്രാർത്ഥന നമ്മുടെ ജീവിതത്തിൽ വരുത്തുന്ന പരിവർത്തനത്തിൻെറ വെളിച്ചത്തിലാണ്. പ്രാർത്ഥന പരിവർത്തനങ്ങൾ ഉണ്ടാക്കുന്നു. ഏററവും വലിയ പരിവർത്തനം പ്രാർത്ഥിക്കുന്ന ആളിൻെറ ജീവിതത്തിലും സ്വഭാവത്തിലുമാണു ദൃശ്യമാകേണ്ടതു്. നാം തന്നെത്താൻ അതു കണ്ടില്ലെങ്കിലും മററുള്ളവർ തീർച്ചയായും അതു കാണുകയും അറിയുകയും ചെയ്യും. നമ്മുടെ പ്രാർത്ഥന നമ്മുടെ സ്വഭാവത്തെ രൂപാന്തരപ്പെടുത്തുന്നുണ്ടോ? അതു മററുള്ളവരെ കർത്താവിങ്കലേക്കു ആകർഷിക്കുന്നുണ്ടോ? ഇവയാണു നമ്മുടെ ജീവിതം സംബന്ധിച്ചു ഏററവും പ്രാധാന്യം അർഹിക്കുന്ന പ്രായോഗികപ്രശ്നങ്ങൾ.

# മാർത്തോമ്മാത്തെളിവുകൾ അഞ്ച്

ടി. കെ. ജോസഫ് ബി. ഏ. എൽ. ടി.

## I കത്തോലിക്കരുടെ 5 തെളിവുകൾ.

യദൃച്ഛയാ ഒരു പറയവേടന്റെ അമ്പേററു രക്തസാക്ഷിയല്ലാതെ മരണം പ്രാപിച്ച്, ദക്ഷിണ ഇൻഡ്യയിലെ "മാബാർ" പ്രദേശത്തു് മാർക്കോപ്പോലോയുടെ വരവിനു (1288—93നു്) മുൻപ് ഖബറടക്കപ്പെട്ട ഒരു തോമായെപ്പററി— (ആഷിറിയായിൽനിന്നു വന്ന ഒരു സംരസൻ പുണ്യവാനെപ്പററി)—മുമ്പൊരു ലക്കത്തിലും, ദക്ഷിണയിൻഡ്യയിലും ചീനത്തും മാത്രമല്ല അമേരിക്കയിൽപ്പോലും പോയി പ്രസംഗിച്ച പുണ്യവാനും, ഒരു എമ്പ്രാന്റെ ശൂലമേററു രക്തസാക്ഷിയായി മരിച്ചെന്നു് ഏകദേശം 1525 മുതൽ ഇന്നുവരെ മലങ്കര നസ്രാണികൾ വർണ്ണിക്കുന്ന ശ്ലീഹായും ആയ "ഒരു തോമായെ"പ്പററി പിന്നീടും ചില പുതിയ കാര്യങ്ങൾ പറഞ്ഞല്ലോ. സാക്ഷാൽ തോമാശ്ലീഹായെ ഒരു എമ്പ്രാൻ കൊന്നെന്നല്ല ആദിമരേഖകൾ പറയുന്നതു്. അതുകൊണ്ടാകുന്നു "ഒരു തോമായെ" എന്നു മേല്പറഞ്ഞതു്.

എമ്പ്രാൻ കുത്തിക്കൊന്ന ആ തോമാ മയിലാർപ്പൂരെ (1522-23 ലെ) രണ്ടു തോമാഖബറുകളിലും, അല്ലെങ്കിൽ അവയിലൊന്നിൽ, ക്രിസ്താബ്ദം 72 കർക്കടകം 3-ാനു- സന്ധ്യക്കു മുൻപോ അതിനുശേഷമോ അടക്കപ്പെട്ടതിനും, അദ്ദേഹം ദക്ഷിണ-ഉത്തര ഇൻഡ്യാ ഭാഗങ്ങളിലും (പാക്കിസ്ഥാനിലല്ല), ചീനത്തും (അമേരിക്കയിലും) എത്തി പ്രസംഗിച്ചതിനും അഞ്ചു തെളിവുകൾ കോട്ടാർ മുതൽ കോഴിക്കോട്ടുവരെയുള്ള എല്ലാ മലങ്കര സുറിയാനി-ലത്തീൻ കത്തോലിക്ക മെത്രാപ്പോലീത്തന്മാരുടെയും മെത്രാന്മാരുടെയും 1951 ഡിസംബർ 12-ലെ "ഇടയലേഖനത്തിൽ" (5 തെളിവുകൾ) കൊടുത്തിരിക്കുന്നു.

ആ തെളിവുകൾ ഇവയാണ്: "ചരിത്രം, പാരമ്പര്യം, സ്മാരകലക്ഷ്യം എന്നിവയും, സർവ്വോപരി ജാതിമതഭേദമെന്യേ കേരളീയരിൽ രൂഢമൂലമായിട്ടുള്ള വിശ്വാസവും"........"കേരളക്രിസ്ത്യാനികളുടെയും വിദേശഭക്തരുടെയും പുരാതനകാലം മുതലുള്ള മയിലാർപ്പൂർ തീർത്ഥാടനം."

ഈ അഞ്ചുവക തെളിവുകളും, അഥവാ അവയിൽ ഒന്നാമത്തേതായ ചരിത്രവും സർവ്വ പരിഷ്ഠമായ വിശ്വാസവും എങ്കിലും, ദക്ഷിണ ഇൻഡ്യയിലെ മററു സഭാധികാരികൾ സ്വീകരിച്ചോ ഇല്ലയോ എന്നു് ഇതേവരെ പ്രഖ്യാപനം ചെയ്തുകണ്ടില്ല. മദ്രാസ്-മയിലാർപ്പൂർ സഭാധികാരികൾ മയിലാർപ്പൂർ തോമാഖബറുകളെയും തോമാസ്ഥിക്കുടങ്ങളെയും തോമാക്കഥയെയും പററി 1871 മുതലെങ്കിലും ശക്തിയുക്തമായ നിസ്സാരീകരണം ("strong disparagement") അനുവർത്തിച്ചെന്നും മററും ക്രിസ്തുമസ്സ്ലക്കം 281—2-ാം പുറങ്ങളിൽ കാണിച്ചിട്ടുണ്ടല്ലോ. അവരുടെ ഇന്നത്തെ നില അന്നത്തേതിനു വിപരീതമായോ എന്തോ?

## II തോമ്മാചരിതവും പാട്ടും.

ഒന്നാമത്തെ തെളിവായ മേല്പടി ചരിത്രം ഏതു്? തോമ്മാശ്ലീഹായുടെ കാലത്തുതന്നെ എഴുതപ്പെട്ട ഒരു മാർത്തോമ്മാ "ചരിതം" ഉണ്ടായിരുന്നെന്നോ ഉണ്ടെന്നോ മലങ്കര സുറിയാനി കത്തോലിക്കരിൽ ചില ചരിത്രകാരന്മാർ പറയുന്നു.

ക്രിസ്ത്വാബ്ദം 1601-ൽ അതിന്റെ ഒരു പ്രതിയെങ്കിലും ഉണ്ടായിരുന്നു എന്നു വിചാരിക്കാം. എന്തെന്നാൽ ആ ആണ്ടിൽ ആ "ചരിത"ത്തിന്റെ സംഗ്രഹമായി ഒരു മലയാളം തോമ്മാപ്പാട്ട് 48-ാം തോമ്മാ എന്ന നിരണത്തുകാരൻ ഉണ്ടാക്കി. ഇതു് 1916-ൽ റവ. ഫാദർ ബർണാർഡ് പ്രസിദ്ധപ്പെടുത്തി. 1938-ൽ ഇതിന്റെ ഇററാലിയൻ തർജ്ജമ കോഴിക്കോട്ടെ റവ. ഫാദർ റോക്കോ റോമിൽ പ്രസിദ്ധപ്പെടുത്തി. ആ പാട്ട് "ദുഷ്പ്രധർഷമായ വിശ്വാസ്യത" ഉള്ളതാണെന്നു റ. പ. ഫാ. ബർണാർഡു തന്നെ 1916-ൽ പ്രഖ്യാപനം ചെയ്തു. മാത്രമല്ല തോമ്മാശ്ലീഹാ അമേരിക്കയിലും ചെന്നു പ്രസംഗിച്ചെന്നും മേല്പടി തോമ്മാപ്പാട്ടിലുന്ന (അതേ, മേല്പടി സമകാലീന തോമ്മാചരിതത്തെ) ആധാരമാക്കിത്തന്നെ ഫാദർ ബർണാർഡ് 1916-ൽ സ്ഥാപിച്ചു. (മാർത്തോമ്മാക്രിസ്ത്യാനികൾ എന്ന ചരിത്രം 1-ാം ഭാഗം, പുറം 134—6 കാണുക.)

മേല്പറഞ്ഞ തോമ്മാചരിതവും തോമ്മാപ്പാട്ടും തെളിയിക്കപ്പെടാത്ത രണ്ടു രേഖകളാണ്. മലങ്കരയിലെ കത്തോലിക്കേതരർ അവയെ സ്വീകരിക്കുമോ? ചരിതത്തിന്റെ ഒരു പ്രതിയെങ്കിലും, എന്നെങ്കിലും, എവിടെയെങ്കിലും ഉണ്ടായിരുന്നെന്നു തെളിയിക്കണം എന്നും, 1892-നു മുൻപ് ആ തോമ്മാപ്പാട്ട് (1601-ലേതു്) ഉണ്ടായിരുന്നെന്നു തെളിയിക്കണം എന്നും 1916-മുതലേ ആവശ്യപ്പെട്ടതാണ്. ഇതേവരെ തെളിവു തന്നിട്ടില്ല. ആ പാട്ടും ചരിതവും ആരു പ്രമാണമായി സ്വീകരിക്കും? കോടതി സ്വീകരിക്കുമോ?

## III പാരമ്പര്യാദി നാലും.

1. മാർത്തോമ്മായെപ്പററിയുള്ള "പാരമ്പര്യം" ഒന്നല്ല, പലതാണ്. പല കാലങ്ങളിലായി (മാർക്കോപ്പോലോ മുതൽ) ദക്ഷിണയിൻഡ്യയിൽ ഉണ്ടായിരിക്കുന്നതു്.

അവയെല്ലാം, അഥവാ അവയിലൊന്നെങ്കിലും, മാർത്തോമ്മായുടെ കാലം (50 ധനു—72 കർക്കടകം 3) മുതൽ ദക്ഷിണ ഇൻഡ്യയിലുണ്ടായിരുന്നെന്നു തെളിയിപ്പാൻ ആർക്കും സാധിച്ചിട്ടില്ല. ബറെബ്രായ മെത്രാന്റെ കാലത്തു് (1226-86) എങ്കിലും സാക്ഷാൽ ശ്ലീഹായെപ്പററി മയിലാർപ്പൂർ കഥാപാരമ്പര്യവും ശ്ലീഹാഖബറുകളും ഉണ്ടായിരുന്നോ? 1288-93-ൽ പോലോ കേട്ടതു് രക്തസാക്ഷിയല്ലാതെ മരിച്ച ഒരു പുണ്യവാന്റെ കഥയാണ് എന്നറിയണം.

2. "സ്മാരകലക്ഷ്യങ്ങൾ" ക്രിസ്ത്വബ്ദം 50—72 മുതൽ ഇവിടെയുണ്ടായിരുന്നോ? ഏതായതു— ഏഴരപ്പള്ളികളും പിന്നെ ഒരു അരപ്പള്ളിയും. മൂന്നു തോമ്മാഖബറുകൾ, പാറകളിലെ തോമ്മാപ്പാദമുദ്രകൾ, മാർത്തോമ്മാതാമ്രശാസനം, മാർത്തോമ്മാക്കുരിശുകൾ, മ

---

കിരീടം ആ ക്രിസ്തുവിന്റെ ദർശനമായിരുന്നു താനും. ആ ഒരു ദർശനമാണു യഹൂദശൃംഖലയിൽ നിന്നു് സ്വാതന്ത്ര്യം പ്രാപിച്ച് പീഡകളെ തൃണവൽഗണിച്ച് പുരോഗമിക്കുവാനാവശ്യമായ ഉത്തേജനം സഭയ്ക്കു് പ്രദാനം ചെയ്തതു്. തൽഫലമായി ക്രൈസ്തവസഭ യഹൂദിയാകടന്നു് ശമറിയായിലും ശമറിയാകടന്നു് അന്ത്യോഖ്യായിലും അവിടെനിന്നു് റോമായിലും പ്രവേശിച്ചു. സ്തേഫാനോസിന്റെ പ്രസംഗത്തിലെ ആഹ്വാനം ദൈവവിളികേട്ടു മുമ്പോട്ടു പോകുവാൻ സന്നദ്ധമാകണമെന്നും സ്ഥിരമായ ഒരു നിവാസനഗരം നമുക്കിവിടെയില്ലെന്നും വരുവാനിരിക്കുന്ന ആ നിവാസനഗരത്തെപ്പററി നാം ഏററുപറയണമെന്നുമുള്ളതായിരുന്നു. നമുക്കിന്നു് ആ വീക്ഷണമുണ്ടോ?

# പുതിയ ചില മാർത്തോമ്മാ രേഖകൾ

(ഏബ്രഹാം സഖറിയാ--കുവെയിററ്)

തോമ്മാശ്ലീഹായുടെ ദക്ഷിണേന്ത്യൻ സന്ദർശനം അവാസ്തവമെന്നു തെളിയിക്കാൻ മി. ററി. കെ. ജോസഫ് ചില പുതിയ തെളിവുകൾ കാണിച്ചുകൊണ്ടു കുറെ ലേഖനങ്ങൾ Church Weekly യിൽ എഴുതിയിട്ടുണ്ട്. മുമ്പൊരിക്കൽ "തോമ്മാശ്ലീഹായുടെ തലയോട്ടികളും മററും" എന്ന തലവാചകത്തിൽ ഒരു ലേഖനം "സഭാതാരക"യിൽ പ്രസിദ്ധം ചെയ്തുകൊണ്ടു അദ്ദേഹം ഇതുതന്നെ വാദിച്ചു. ആ ലേഖനത്തെ സമഗ്രം ഖണ്ഡിച്ചു ഒരു ലേഖനപരമ്പര പഴയസെമിനാരിയിൽനിന്നു പുറപ്പെടുന്ന "മലങ്കര സഭ" എന്ന മാസികയിൽ ഞാൻ എഴുതുകയും, അതു് മി. ജോസഫിൻെറ ശ്രദ്ധയിൽ പെടുത്തുകയും ചെയ്തിരുന്നു. ഈ പ്രാവശ്യം അദ്ദേഹം മററു ചില വാദങ്ങൾ ആനയിക്കുകയാണു്. എന്നാൽ അവ വിശദമായ ഒരു പരമാർത്ഥം അർഹിക്കത്തക്കവണ്ണം സയുക്തികമായ ഒരു വാദമായി എനിക്കു തോന്നുന്നില്ല. തന്നിമിത്തം എതിർവാദം സംഗ്രഹിച്ചു ചുവടെ ചേർക്കുന്നു.

"തച്ചാം" എന്ന പദം ശരിയായ ഒരു അറബിപേരു (വ്യക്തി നാമം) ആണെന്നു മി. ജോസഫ് ശഠിക്കുന്നു. അതു് ഒരു അറബി വ്യക്തിനാമം അല്ല. അറേബ്യാ രാജ്യത്തു്, അറബികളുടെ മദ്ധ്യത്തിൽ താമസിക്കുന്ന ഞാൻ അങ്ങിനെ ഒരു വ്യക്തിനാമം ഇതുവരെ കേട്ടിട്ടില്ല. എൻെറ അന്വേഷണത്തിലും പെട്ടിട്ടില്ല. 14—ാം ശതകത്തിൽ ഒരു ശർളചതച്ചാം (മുസ്ലീം) ജീവിച്ചിരുന്നു എന്നതു് അവാദത്തിനു ഒരു തെളിവാകുന്നുമില്ല.

പ്രത്യുത, "തച്ചാം," ഇരട്ട പിറന്നവൻ എന്നർത്ഥത്തിൽ മാത്രം ഉപയോഗിക്കുന്ന ഒരു അറബി പദമാണെന്നു അറബി നിഘണ്ടു ഉദ്ധരിച്ചു എൻെറ മുൻ ലേഖനത്തിൽ ഞാൻ വിശദമാക്കിയിരുന്നു. തോമ്മാ ഇരട്ട പിറന്നവൻ ആയിരുന്നല്ലോ. ഈ അർത്ഥത്തിൽ തോമ്മായെ "തച്ചാം എന്നു് വിളിക്കപ്പെടുന്ന തോമ്മാ" എന്നു് സംബോധന ചെയ്തിരിക്കുന്നതായി ഗ്രീക്കുതക്സായുടെ അറബി വിവർത്തനത്തിൽനിന്നു് ഞാൻ മുമ്പു കാണിച്ചിരുന്നതാനും. ആ അറബിപദത്തിൻെറ ശരിയായ അർത്ഥവും, പ്രായോഗികരീതിയും മി. ജോസഫു സ്വീകരിക്കുന്നില്ലെങ്കിൽ കൂടുതൽ അന്വേഷണം നടത്തി അദ്ദേഹം പിന്നാലെ സ്വീകരിച്ചുകൊള്ളട്ടെ.

മി. ജോസഫിൻെറ "അവാരിയാൻ" എന്ന അറബിപദവും അപ്പോസ്തലനെക്കുറിക്കുന്നു എന്നു ഞാൻ തെളിയിച്ചിരിക്കുന്നു. ഏതായാലും ഈ പ്രാവശ്യം ആവാദം ഉന്നയിച്ചിട്ടില്ല.

ഇനിയും, പ്രസ്റ്റർജോൺ 12—ാം ശതകത്തിൽ പറഞ്ഞപോലും, തോമ്മായുടെ കബർ ടിയാൻെറ രാജ്യത്തു മരുഭൂമിക്കു കിഴക്കാണെന്നു്. പ്രസ്റ്റർ ജോൺ ഒരു ചരിത്രപുരുഷനെന്നു മി. ജോസഫു വിശ്വസിച്ചാൽപോലും അതു അദ്ദേഹത്തിൻെറ വാദത്തെ സഹായിക്കുന്നില്ല.

1—ാം നൂററാണ്ടിലെ സംഭവത്തെ സംബന്ധിച്ചു 12-ാം നൂററാണ്ടിൽ പറയുന്ന ഒരാൾ സംഭവത്തിൻെറ ദൃക്സാക്ഷിയല്ല. അതുവരെ പറഞ്ഞുകേട്ടുവിവരമോ, അതിനു മുമ്പുള്ള ഏതെങ്കിലും രേഖ വായിച്ചുള്ള അറിവോ ആസ്പദിച്ചുള്ള പ്രസ്താവനയായിരിക്കുമല്ലോ അതു്. പറഞ്ഞുകേട്ടു എന്നുള്ളതാണ് സ്വീകാര്യമെങ്കിൽ മാർത്തോമ്മായുടേതെന്നു കണ്ണടച്ചുമുറിയാതെ (തുടർച്ചയായി) വിശ്വസിക്കപ്പെട്ടുവരുന്ന ഒരു കബർ 12-ാം ശതകത്തിലും, ഇന്നും പ്രസ്റ്റർ ജോണിൻെറ രാജ്യത്തു് കാണണം. അല്ല, ജോൺ വായിച്ചുള്ള അറിവാണ് പ്രസ്താവിച്ചതെങ്കിൽ അതിനെ താങ്ങുന്ന മുൻ രേഖകൾ (ജോൺ വായിച്ചതായി പറയുന്നവ) ചൂണ്ടിക്കാണിക്കയാണു് വേണ്ടതു്. അല്ലെങ്കിൽ, 12—ാം ശതകത്തിലെ ഒരു രണ്ടാം കിട തെളിവു (Second hand evidence) ആയി മാത്രമല്ലാതെ മി. ജോസഫിനു ഇതിനെ വീക്ഷിക്കുവാൻ കഴിയുമോ. താദൃശരേഖകൾക്കു് 12—ാം ശതകം വരെ അദ്ദേഹം പോകണമോ?

ഇനിയും മരുഭൂമിക്കു കിഴക്കു് എന്നു പറഞ്ഞാൽതന്നെ മരുഭൂമി എന്നും മരുഭൂമിയല്ല എന്നു ഭൂഗർഭശാസ്ത്രജ്ഞന്മാർക്കറിയാം. ഇന്നത്തെ വിസ്തൃതമായ അറേബ്യൻ മരുഭൂമിയിൽ പല ഭാഗവും ഒരിക്കൽ ഫലവൃക്ഷനിബിഡമായുള്ള പ്രദേശങ്ങളായിരുന്നു എന്നു അവർ തെളിയിച്ചിട്ടുണ്ടു്. ഇവിടെയുള്ള എണ്ണയുടെ സമൃദ്ധിക്കു കാരണവും ഇതത്രെ. ഇവിടെ ഒരു മരുഭൂഭാഗം കഴിഞ്ഞ പത്തു വർഷംകൊണ്ടു് ഒന്നാംതരം പൂന്തോട്ടമായും, വാസയോഗ്യമായ ഒരു ചെറുനഗരമായും രൂപാന്തരപ്പെട്ടതു ഈ ലേഖകനു നേരിട്ടറിയാം. അനിലയ്ക്കു മി. ജോസഫ് പറയുന്ന മരുഭൂമി വിശ്വസിച്ചാൽതന്നെ, അതു് ഇന്നു് മരുഭൂമി ആയിരിക്കണമെന്നില്ല.

ഇനിയും പ്രസ്റ്റർ ജോണിൻെറ തെളിവു സ്വീകാര്യമല്ല. പ്ര. ജോണിനെപ്പററി ഭൂലോകത്തിൽ ആദ്യമുള്ള രേഖ Ottoയുടെ നാളാഗാമത്തിലാണു്. 1145-നു കുറെ മുമ്പു (?) ഒരു പ്ര. ജോൺ പേർഷ്യക്കും അർമ്മീനിയായിക്കും അപ്പുറം ഏററവും കിഴക്കു് (Extreme Orient) ജീവിച്ചിരുന്നതായി ഒരു സിറിയാക്കാരൻ റോമിൽ വച്ചു പാപ്പായോടു പറഞ്ഞതായി നാളാഗമക്കാരൻ കേട്ടു എന്നാണു ആദ്യ

---

ത്തോമ്മായുടെ ശാപംകൊണ്ടുണ്ടായ മന്ത്ു് (തോമ്മാക്കാലു്) മുതലായ സ്മാരകലക്ഷ്യങ്ങൾ.

3. കേരളത്തിലെ ക്രിസ്ത്യാനികളുടെയും ക്രിസ്തുമതത്തിൻെയും മാർത്തോമ്മാകഥ "വിശ്വാസം" 13-ാം ശതകത്തിലോ 12-ാം ശതകത്തിലോ എങ്കിലും കേരളത്തിലുണ്ടായിരുന്നെന്നു തെളിവില്ല. എന്തെങ്കിലും കഥ തെളിയിക്കാമോ?

ഏതു ഹൈന്ദവ, ബൌദ്ധ, ജൈന, മുസ്ലിം, യൂദ—രേഖയാണു് ആ "വിശ്വാസം" എഴുതി സാക്ഷ്യപ്പെടുത്തിയിരിക്കുന്നതു്? ഒന്നുമില്ല.

4. മയിലാപ്പൂരെ ഏതെങ്കിലും ഒരു "തോമ്മാ" ഖബറിലേക്കു 1286ന് മുൻപു കേരളീയരോ വിദേശീയരോ തീർത്ഥാടനം ചെയ്യുന്ന രേഖയുണ്ടോ? അൽഫ്രഡ് രാജാവിൻെറ ആളുകളോ (ക്രി. 883), പിൽക്കാലത്തു വല്ല ഇററാക്കുകാരനോ ഇറാൻകാരോ അറേബിയരോ സുറിയാക്കാരോ വടക്കേ ഇൻഡ്യാക്കാരോ പാക്കിസ്ഥാൻകാരോ സിലോൺകാരോ ചീനരോ മയിലാപ്പൂരെ രണ്ടു ഖബറുകളിൽ (1522—23) ഒന്നിങ്കലേക്കു തീർത്ഥയാത്രയായി വന്നെന്നു തെളിവില്ല—രേഖയില്ല.

ക്രിസ്ത്വാബ്ദം "72 കർക്കടകം 3-ാംനു മൂന്നര നാഴികപ്പകലുള്ളപ്പോൾ" തോമ്മാശ്ലീഹാ മരിച്ചെന്നും പിറേറന്നു നേരം വെളുക്കുന്നതിനു മുൻപു ശരീരം ഖബറിലടക്കപ്പെട്ടെന്നുമാണു തോമ്മാചരിതവും തോമ്മാപ്പാട്ടും "ദൃഷ്പ്രധർഷമായ വിശ്വാസ്യത"യോടു കൂടെ പ്രഖ്യാപനം ചെയ്തിരിക്കുന്നതു്!! അതു വിശ്വസിക്കാനാളുണ്ടോ? തെളിവുണ്ടോ?

Reg. No. T 64 Licence No 498 Dated 20-8-1946 M. Reg. 5280

# THE CHURCH WEEKLY

രേഖ, പറഞ്ഞ ആളോ, കേട്ട ആളോ, എഴുതിയ ആളോ പ്ര. ജോണിനെ കണ്ടിട്ടുള്ളതായി പറയുന്നില്ല, ആരാണ്ട് ആരോടൊക്കെ പറഞ്ഞതായി മൂന്നാമതൊരാൾ കേട്ടതായിട്ടാണ് ആദ്യ രേഖ. പറഞ്ഞ ആൾ സിറിയാക്കാരനും. രാജാവു അവിടെനിന്നു ഏററവും കിഴക്കുള്ള ഒരു രാജ്യക്കാരനുമാണ്. പിന്നെയും അയാൾക്കു രാജാവിന്റെ കാലമോ ഭരിച്ചിരുന്ന രാജ്യമോ നിശ്ചയമില്ല. അയാളും കേട്ടുള്ള അറിവായിരിക്കാം, എന്തോ? മൂന്നാം പാറത്തിലെ മൂന്നു കറുത്ത കാക്കയെ ഛർദ്ദിച്ച കഥ ഓർമ്മ വന്നുപോകുന്നു.

ഇനിയും ജോണിന്റേതായി നമ്മുടെ ലേഖകൻ ഉദ്ദേശിക്കുന്ന കത്തിലെ ഭാഗങ്ങൾ അതിലും രസാവഹമാണ്. "ആകാശത്തിൻകീഴിൽ ഞാൻ ഏററവും വലിയ ഏകഛത്രാധിപതിയും, ഭക്തിയുള്ള ക്രിസ്ത്യാനിയുമാണ്. 72 രാജാക്കന്മാരും 3 ഇൻഡ്യകളും എന്റെ കീഴിലുണ്ട്. കള്ളനോ ദരിദ്രനോ എന്റെ രാജ്യത്തില്ല. എന്നെ ശുശ്രൂഷിക്കുന്നതിനു 7 രാജാക്കന്മാരും 60 പ്രഭുക്കളും, 365 ഇടപ്രഭുക്കളും, [illegible] ഉണ്ട്. 12 ആർച്ചുബിഷപ്പന്മാർ എന്റെ വലത്തും 20 മെത്രാന്മാർ ഇടത്തും ഉണ്ട്. ലോകത്തിലുള്ള സർവ സംഭവങ്ങളും കണ്ടറിയുന്നതിനു ഒരു കണ്ണാടി എന്റെ മുമ്പിലുണ്ട്." എന്നിത്യാദി പ്രസ്തുത കത്തിന്റെ സംഗ്രഹം ഉദ്ധരിച്ചുകൊണ്ട് എൻസൈക്ലോപീഡിയാ ബ്രിട്ടാനിക്കാ പറയുന്നതു മദ്ധ്യകാലത്തെ ഏഷ്യായിലെ ഒരു കെട്ടുകഥാരാജാവു (fabulons Mediaeval Christian Monarch of Asia) എന്നാണ്. (Encyclopedia Britainica vol. 18, P 459)

ഈ കഥയിലെ അന്തസ്സാരവിഹീനത നിമിത്തം പ്രസ്റ്റർ ജോൺ എന്ന വാക്കു ഒരു ശൈലി പോലെയോ സാധാരണ വാക്കുപോലെയോ ആയിട്ടുണ്ട്. ഇംഗ്ലീഷ് നിഘണ്ടുവിൽ ഇതിനു കൊടുത്തിട്ടുള്ള അർത്ഥം "മദ്ധ്യകാലത്തെ ശീഘ്രവിശ്വാസം നിമിത്തം ഏഷ്യയിലെ ഒരു സങ്കല്പരാജാവിനു ഉപയോഗിച്ച പേരു" എന്നാണ്.

മി. ജോസഫ് ഇനിയും പറയുന്ന പ്രകാരം മാർത്തോമ്മാ അമേരിക്കയിലോ, ബ്രസീലിലോ, അൻറാർട്ടിക്കാ [illegible]

## ചില കുടിൽ വ്യവസായ പദ്ധതികൾ

(പി. വി. തോമസ് — തിരു-കൊച്ചി കർഷകസേവാസമിതി സെക്രട്ടറി)

### നെൽകൃഷി

നമ്മുടെ രാജ്യത്തെ ധാന്യക്ഷാമം തരണം ചെയ്യുന്നതിനു പൂച്ചട്ടികളിലോ, സിമിൻറുകൊണ്ടു കെട്ടിയുണ്ടാക്കിയ പ്രത്യേക സ്ഥലത്തോ നെൽകൃഷിചെയ്തു മൂന്നു വിളവെടുക്കാം. ഇതിനു വലിയ കൂലിച്ചെലവുണ്ടാകയില്ല. പട്ടണങ്ങളിലും ഗ്രാമങ്ങളിലും ഉള്ള എല്ലാ വീടുകളിലും പരീക്ഷിക്കേണ്ടതാണ്. സംസ്ഥാനഗവർമ്മെൻറും, കേന്ദ്രഗവർമ്മെൻറും ഈ പദ്ധതിയെ പ്രോത്സാഹിപ്പിക്കേണ്ടതാണ്. ഗോതമ്പു ഉണ്ടാകുന്ന സ്ഥലങ്ങളിൽ ഗോതമ്പും മററു ധാന്യങ്ങളും ഇങ്ങനെ കൃഷി ചെയ്തുണ്ടാക്കാം. (ശ്രീ. പി. വി. തോമസ്സിന്റെ ഒരു നവീനപദ്ധതി)

### തേങ്ങാവെള്ളത്തിൽ നിന്നും വിന്നാഗിരി ഉണ്ടാക്കുന്ന പരീക്ഷണം

കുറെ തേങ്ങാവെള്ളത്തിൽ അതിന്റെ ആയിരത്തിൽ ഒരംശം തേൻ ചേർത്തു അതിന്റെ കൂടെ കുറെ അസ്സററിക് ആസിഡും കൂടി ചേർത്തുവെക്കുക. നാലാഴ്ചയ്ക്കകം വിന്നാഗിരിയാകും. ചെറിയ തോതിൽ പരീക്ഷിച്ച് വിവരം അറിയിക്കുക.

### മഷിയുണ്ടാക്കുന്ന വിധം.

(ബ്ളൂബ്ളാക്ക്.)

ആവശ്യമുള്ള സാധനങ്ങൾ.

അരിച്ചെടുത്ത ശുദ്ധജലം. 5 റാത്തൽ ടാനിക്ക് ആസിഡ -1 ഔൺസ്, ഫെറസ് സൽഫേററ് -3 ഔൺസ്, സോളിബിൾ ബ്ളൂ- 1/2 ഔൺസ്, കാർബോളിക്ക് ആസിഡ് 1/2, ഔൺസ് സൽഫ്യൂറിക്ക് ആസിഡ് 12 തുള്ളി. നല്ല വൃത്തിയുള്ളതും ക്ളാവു പററാത്തതുമായ ഒരു പാത്രത്തിൽ വെള്ളം തിളപ്പിക്കുക. ആ വെള്ളം അരിച്ചെടുത്തു ഇനാമലുള്ള വേറൊരു പാത്രത്തിൽ പകർന്നു അതിൽ ടാനിക് ആസിഡ് ഇടുക. നല്ലവണ്ണം അലിഞ്ഞു വെള്ളത്തിൽ കലങ്ങി എന്നു കണ്ടാൽ ഫെറസ് സൽഫേററും സൽഫ്യൂരിക് ആസിഡും അതിൽ കലക്കി ഇളക്കണം. അതിനുശേഷം രണ്ടുദിവസം ആ സ്ഥിതിയിൽ നല്ലതുപോലെ അടച്ചു സൂക്ഷിക്കണം. ഒടുവിലായി സോളിബിൾ ബ്ളൂവും, കാർബോളിക് ആസിഡും ചേർത്തു കലക്കി വീണ്ടും അരിച്ചു കുപ്പികളിലാക്കി കോർക്കു മുറുക്കി വെച്ച് ലേബലൊട്ടിച്ചു വിറ[illegible]. പരിശോധനയ്ക്കു വളരെ കുറച്ചുണ്ടാക്കുക. കൂടുതൽ വിവരത്തിനു 4 ണ. സ്ററാമ്പു സഹിതം എഴുതുക.

മഷിയുണ്ടാക്കുന്നതിനു വേണ്ട സാധനങ്ങൾ ഇംഗ്ലീഷ് മരുന്നുഷാപ്പുകളിൽനിന്നു കിട്ടുന്നതാണ്.



Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.